# EASY LESSONS

ON

# MONEY MATTERS.

TRANSLATED

BY

THE CIRCAR BOOK COMMITTEE.

FOR

THE USE OF THE VERNACULAR SCHOOLS.

TREVANDRUM:

1870.

# ധനതത്വനിരൂപണം

തിരുവിതാംകൊട്ട സംസ്ഥാനത്തെ

മലയാം പള്ളിക്കൂടങ്ങളുടെ

ഉപയൊഗത്തിനായിട്ടു

സൎക്കാർ ബുക്കു കമ്മിട്ടിയിൽ നിന്നും

പരിഭാഷപ്പെടുത്തപ്പെട്ടത.

തിരുവനന്തപുരം

മുദ്രാവിലാസം

അച്ചുക്കൂടത്തിൽ അച്ചടിക്കപ്പെട്ടത.

൧൦൪൬.

# ധനതത്വ നിരൂപണം

## ഒന്നാം പാഠം

### ധനം അല്ലെങ്കിൽ പണം

ധനം എന്നുവച്ചാൽ എത്ര ഉപയോഗമുള്ള ഒരു സാധനം ആകുന്നു? ഇങ്ങനെ ഒരു സാധനം ഇല്ലാതെ ഇരുന്നു എങ്കിൽ ജനങ്ങൾ അവക്ക ആവശ്യമുള്ള പദാൎത്ഥങ്ങളെ വാങ്ങിക്കുന്നതിന വളരെ പ്രയാസപ്പെട്ടുപൊകും. എങ്ങനെഎന്നാൽ, ധനം എന്നൊരുസാധനം ഇല്ലായിരുന്നു എങ്കിൽ ഒരുകൊല്ലന തന്റെ ഭക്ഷണത്തിന കുറെ അരി വാങ്ങിക്കെണമെന്നുണ്ടായിരുന്നാൽ അതിനുപകരംകൊടുക്കുന്നതിന താൻ ഉണ്ടാക്കിയ ഇരുമ്പുസാമാനങ്ങൾഅല്ലാതെ മറ്റൊന്നും ഉണ്ടായിരിക്കയില്ല. ഇപ്രകാരംതന്നെ ഒരു ആശാരിക്ക ഒരു മുണ്ടു വെണമെന്നുണ്ടായിരുന്നാലും അതിനു പകരമായി താനുണ്ടാക്കിയ പെട്ടിയൊ മരവയൊമറ്റൊ അല്ലാതെ കൊടുപ്പാൻ യാതൊന്നും ഉണ്ടായിരിക്കയില്ല.

ഇത വളരെശ്രമംഉള്ളതായിരിക്കും. എന്നാൽ ധനത്തെഉപയോഗിക്കുന്നതിനാൽ ഈ ശ്രമത്തെ

വഞ്ചിക്കാൻ കഴിയുന്നതാകുന്നു. ധനം ഉള്ള ഏതൊരുത്തനും തനിക്കു ആവശ്യമുള്ള ഏതുവസ്തുവിനെയും വാങ്ങിക്കാൻകഴിയും. പലഹാരകച്ചവടക്കാരൻ പണം കിട്ടിയാൽ പലഹാരങ്ങളെ കൊടുക്കും, എന്തുകൊണ്ടെന്നാൽ ആ പണംകൊണ്ടു അവനു ആവശ്യംഉള്ള മുണ്ടൊ അരിയൊ മറ്റെന്തെങ്കിലുമൊ വാങ്ങിക്കാൻകഴിയുമെന്നു അവൻ അറിയുന്നു. പണം ഉപയോഗിക്കപ്പെടാതെ ഇരുന്ന കാലത്തിൽ ജനങ്ങൾക്കു ഒരു പദാൎത്ഥത്തിനു പകരം ഒരുപദാൎത്ഥത്തെ വാങ്ങിക്കുന്നതിനു എത്രകാലതാമസവും അദ്ധ്വാനവും വെണ്ടിവന്നിരിക്കും?

## രണ്ടാം പാഠം.

### വിനിമയം.

ഓരൊരുത്തനും അവനവനു ആവശ്യമുള്ളതിനെ മറ്റൊരുത്തന്റെ അടുക്കൽചെന്നു വാങ്ങിക്കാതെ തന്നെത്താനെ ഉണ്ടാക്കികൊള്ളുവാൻ വഹിയാത്തതഎന്താണ?

ഒരു ആശാരിയുടെ അടുക്കൽചെന്നു അവനു ആവശ്യമുള്ള ഉളിമുതലായ സാമാനങ്ങളെ അവൻതന്നെത്താനെ ഉണ്ടാക്കാത്തതു എന്തെന്നുചൊദിച്ചാൽ, ഒരു ഉളികളെ ഉണ്ടാക്കുന്നതിനു വെണ്ടുന്ന പണിക്കൊപ്പുകൾ എല്ലാം ഒരുഉളിനെരാകു

വണ്ണം ഉണ്ടാക്കുന്നതിനും കൂടിയെകഴിയൂ എന്നും, ഒരുവെള അതിനുള്ളപണിക്കൊപ്പുകൾ ഒക്കെയും അവൻതന്നെ ഉണ്ടാക്കുകംഎന്നുവച്ചാലും ആയതിന ഒരുകൊല്ലന്റെ അടകല്ലും ചുററികലുംമററും ആവശ്യപ്പെടുന്നതാണെന്നും ഇതൊക്കെയും ഉണ്ടായാലും ആ വെലയിൽ അവൻ പരിചയിച്ചിട്ടില്ലാഴികയാൽ അവൻ പ്രയത്നപ്പെട്ടു ഉണ്ടാക്കുന്ന സാമാനങ്ങൾ വൃത്തിയില്ലാത്തവയായിരിക്കയെ ഒള്ളു എന്നും പറയും. ഒരു ഉളിഅവൻ തന്നെത്താനെതീക്കുന്നതിനെക്കാൾ ൧൨ ഉളികളെ വാങ്ങിക്കാൻതക്കവണ്ണം മുതലുണ്ടാകുന്ന ഒരു പെട്ടി തീക്കുന്നതിനു അവനു ശ്രമംകുറഞ്ഞിരിക്കും. കൊല്ലൻ പെട്ടിതീക്കുന്നതിനു ശ്രമിച്ചാലും ഇതുതന്നെആകുന്നുഫലം. തയ്യൽക്കാരൻ, നെയ്ത്തുകാരൻമുതലായ മറെറല്ലാതൊഴിലാളികൾക്കും അവരവരുടെ വെലകളെഅല്ലാതെ മററുവെലകളെ ചെയ്യുന്നതു ശ്രമവും നഷ്ടവും ആയിരിക്കും. എല്ലാവക്കും അവരവർ ശീലിച്ചിട്ടുള്ള പണികളെചെയ്തു മററുള്ളവരുടെ ആവശ്യങ്ങളെ നിവ്വഹിപ്പിക്കുകയും അവരൊടു തങ്ങൾക്കു ആവശ്യം ഉള്ളതിനെ വാങ്ങിക്കുകയും ചെയ്തുകൊള്ളുന്നതുതന്നെയാണ ഉത്തമമായിട്ടുള്ളത.

എന്നാൽഇപ്രകാരമുള്ള കൊടുക്കൽവാങ്ങൽഇല്ലാത്ത ചിലഅപരിഷ്കൃത ജനങ്ങൾഉണ്ട. അവരിൽഓരൊരുത്തനും തന്നെത്താനെ ഒരുചെറിയ

വീടും വസ്ത്രങ്ങളും മത്സ്യം പിടിക്കാൻ പൊകുന്ന തിന്നുഒരുവള്ളവും ചൂണ്ടലുകളും വലകളും നായാട്ടിനായിട്ടുകുന്തങ്ങളും വില്ലുകളും അമ്പുകളും മറ്റും ഉണ്ടാക്കുന്നതു കൂടാതെ അല്പമായി കൃഷികാൎയ്യവും ചെയ്യുന്നു- അങ്ങനെ ഉള്ളആളുകൾ നമ്മുടെക്കൂട്ടത്തിൽ ദരിദ്രന്മാരായുള്ളവരെക്കാൾ ദുഃഖിതന്മാരാകുന്നു. അവരുടെവസ്ത്രങ്ങൾ വൽകലങ്ങളുംമൃഗചൎമ്മങ്ങളും ആകുന്നു. അവരുടെപുരകൾപശുക്കൂട്ടുകൾക്കു തുല്യങ്ങളും, അവരുടെ വള്ളങ്ങൾ കെവലം തുരന്നമ്പൊടിച്ചമരങ്ങളും മരത്തൊലികൊണ്ടുണ്ടാക്കപ്പെട്ട കുട്ടകളും, അവരുടെ പണികൊപ്പുകൾ വളരെഅഭംഗിയുള്ളവയും ആകുന്നു. അവരവൎക്കുവെണ്ടുന്ന വെലകളെ ഒക്കെയും അവരവരതന്നെ ചെയ്യുന്ന ദിക്കുകളിൽ ഒരുവെലക്കും വെടിപ്പുണ്ടായിരിക്കയില്ല. നമ്മെപ്പൊലെ ഉള്ള പരസ്സഹസ്രം ജനങ്ങൾക്കു സുഖവൃത്തിയായികാലംകഴിക്കാവുന്ന ദെശത്തിൽ ഇങ്ങനെയുള്ള അപരിഷ്കൃത ജനങ്ങൾ കുറച്ചെഉള്ളു എങ്കിലും അവര വളരെഅരിഷ്ടയായി കാലക്ഷെപം ചെയ്യുന്നു.

## മൂന്നാം പാഠം.

## വാണിജ്യം അല്ലെങ്കിൽ കച്ചവടം.

ഓരൊരൊദെശക്കാര അവിടവിടെ ഉണ്ടാകുന്നപ

ദാൎത്ഥങ്ങളെ അന്യൊന്യംവളരെ ഉപയൊഗമുണ്ടാ
കുന്ന വിധത്തിൽ വിനിമയം ചെയ്യാറുണ്ടു. അതി
നെനാം വാണിജ്യം എന്നൊ കച്ചവടം എന്നൊ
വ്യവഹരിക്കുന്നു. എല്ലാദെശങ്ങളിലും ഉണ്ടാകുന്ന
പദാൎത്ഥങ്ങൾ ഒന്നുപൊലെ അല്ലെങ്കിലും ഇപ്രകാ
രമുള്ളവിനിമയംകൊണ്ടു ഒരൊദെശക്കാൎക്കും മററു
ദെശങ്ങളിൽ ഉണ്ടാകുന്ന പദാൎത്ഥങ്ങളെ ലഭിക്കാൻ
കഴിയുന്നു. ഉഷ്ണദെശങ്ങളിലല്ലാതെ ഇംഗ്ലാണ്ടി
ൽ പഞ്ഞി ഉണ്ടാകുന്നതല്ല. അത ഇൻഡ്യാ അമ്മരി
ക്കാമുതലായ ഉഷ്ണദെശങ്ങളിൽ ഉണ്ടാകുന്നു. എ
ന്നാൽ ഇൻഡ്യന്മാൎക്കും അമ്മരിക്കന്മാൎക്കും ഇംഗ്ലാ
ണ്ടിലെ ജനങ്ങളെപ്പൊലെ എളുപ്പത്തിൽ അതി
നെനൂൽക്കുകയും നെയ്യുകയുംചെയ്യുന്നതിനു കഴി
കയില്ല. എന്തെന്നാൽ ഇംഗ്ലീഷുകാൎക്കു അധികകൌ
ശലവും ശ്രെഷ്ഠങ്ങളായ യന്ത്രങ്ങളും ഉണ്ടു. അ
തുകൊണ്ടു അമ്മരിക്കന്മാൎക്കും ഇന്ധ്യന്മാൎക്കും തങ്ങ
ളുടെദെശങ്ങളിൽ ഉണ്ടാകുന്നപഞ്ഞിയെ ഇംഗ്ലാ
ണ്ടു ദെശത്തിലെക്കു കൊടുത്തയക്കുകയും പകരംതു
ണികളെ വാങ്ങിച്ചുകൊള്ളുകയും ചെയ്യുന്നത ഏ
റെറവും ഉത്തമമായിട്ടുള്ളതാകുന്നു. ഇപ്രകാരം രണ്ടു
വകക്കാരുടെയും ആവശ്യങ്ങൾ വെണ്ടുംവണ്ണം
സാധിക്കപ്പെടുന്നു.

പുനശ്ച, ചൈനാദെശത്തിൽ നിന്നുംതെയില
യും, വെസ്റ്റിൻഡീസിൽനിന്നു പഞ്ചസാരയും, അറെ
ബിയാ, പൎഷ്യാമുതലായ ദെശങ്ങളിൽ നിന്നുംരം

നപ്പഴം മുന്തിരിങ്ങാപ്പഴം മുതലയാവയും ഇവിടെ കൊണ്ടുവന്നുകൊടുത്തുപകരം വെളിച്ചെണ്ണ, നല്ല മുളക,ഏലംമുതലായവയെയുംകൊണ്ടുപൊകുന്നു. ഇങ്ങനെ ഉഭയജനൾക്കും ൦രം വിനിമയത്താൽ, സ്വദെശൊൽ ഭവങ്ങളെ സ്വയമെവ അനുഭവിക്കുന്നതിനെക്കാൽ പ്രയൊജനം ഉണ്ടാകുന്നു.

ജലം കച്ചവടത്തിനു എത്രമാത്രം ഉപയുക്തമായിരിക്കുന്നു? അത ഓരൊ ദെശങ്ങളെ വിയൊജിപ്പിക്കുന്നതായി നമുക്കതൊന്നുന്നു, എന്നാൽ വസ്തുതഃ അതകച്ചവടക്കാൎയ്യത്തിൽഅവയെതമ്മിൽയൊജിപ്പിക്കയത്രെചെയ്യുന്നത. ഇംഗ്ലാണ്ടുദെശത്തിനും ഇൻഡ്യാ ദെശത്തിനും മദ്ധ്യെ സമുദ്രം ഇല്ലാതെ ഇരുന്നു എങ്കിൽ ഇവിടെനിന്നുംപഞ്ഞി അവിടെ കൊണ്ടുപൊകുന്നത ദുസ്സാധമായിരിക്കും. എന്തുകൊണ്ടെന്നാൽ അതിനെ സ്ഥലമാൎഗ്ഗെണ കൊണ്ടുപൊകുന്നതിനുള്ള ചിലവു അതിൻെറ വിലയെക്കാൾ അധികമായിരിക്കും. ഒരുകപ്പലിൽവന്നിറങ്ങുന്ന ചുമടുകളെ വഹിക്കുന്നതിനുഎത്രകാളകൾ വെണ്ടിവരുമെന്നു ആലൊചിച്ചുനൊക്കുകതന്നെ. അവയ്ക്കു വഴിമെൽതീററിയും വിശ്രമവും വെണമല്ലൊ. എന്നാൽ കപ്പലിനെ വഹിക്കുന്നതിനു കാളകൾക്കുപകരം പായുഉണ്ട. അതിനു ഒരുപായ കെട്ടണമെന്നല്ലാതെ നമുക്കുവെറെ ശ്രമംഒന്നുംഇല്ല. പിന്നെറൊഡ്സ ഉണ്ടാക്കുന്നതിനുള്ള അധികമായ വ്യയവുംവെണ്ടി വരിക

യില്ല. എന്തെന്നാൽ സമുദ്രം തിൻകിടക്കുന്ന ഒരു സുഗമമായ മാൎഗ്ഗം ആകുന്നു.

അത്രതന്നെയുമല്ലാ, കപ്പൽ ഒരുശകടംപൊലെ ഭൂമിയിൽ ചലിക്കാതെ ജലത്തിൽ പ്ലവിക്കുന്നതിനാൽ അതിന്റെ ഗതിക്കുലാഘവവും അധികം ഉണ്ട. ഇതുഹെതുവായിത്തന്നെയാണ അനെകം സ്ഥലങ്ങളിൽ ജലമാൎഗ്ഗെണ പദാൎത്ഥങ്ങളെകൊണ്ടുപൊകുന്നതിനുവെണ്ടി തൊടുകൾ വെട്ടിക്കുന്നത. നാലുകാളകൾ കൂടിയാൽ സ്ഥലമാൎഗ്ഗമായി വലിച്ചു കൊണ്ടു പൊകുന്നതിനു കഴിയാത്ത ഒരു ചുമട ഒരു വള്ളത്തിനകത്തിട്ടു ഒരു മനുഷ്യൻ എളുപ്പത്തിൽ ഊന്നികൊണ്ടുപൊകും. ഭിന്നദെശക്കാൎക്കു തങ്ങളിൽ കച്ചവടത്താൽ ഐശ്വൎയ്യാഭിവൃദ്ധി ഉണ്ടാകുന്നതായിരിക്കെ അവർ സമാധാനത്തൊടെ കച്ചവടം ചെയ്യാതെ പരസ്പരം സ്പൎദ്ധാലുക്കളായിരുന്ന യുദ്ധംചെയ്യുന്നത എത്ര ബുദ്ധിഹീനതയും ദൊഷവും ആകുന്നു.

## ൮ാം പാഠം.

## നാണയം.

ജനങ്ങൾ സ്വൎണ്ണത്തിന്റെയൊ വെള്ളിയുടെയൊ ചെമ്പിന്റെയൊ ചെറിയഖണ്ഡങ്ങൾക്കുപകരം തങ്ങളുടെ പദാൎത്ഥങ്ങളെ കൊടുത്തുകളയുന്ന

ത എന്താണ? എന്ന ഒരാളൊട ചൊദിച്ചാൽ അ യാൾപറയുന്ന ഉത്തരം ഇപ്രകാരം ആയിരിക്കും. നാണയങ്ങൾഎന്ന പറയപ്പെടുന്ന ൟ മുദ്രാങ്കിത ങ്ങളായ ലൊഹഖണ്ഡങ്ങൾകൊടുത്താൽ തനിക്കു ആവശ്യമുള്ള വസ്തു എതെങ്കിലും ആരൊടും വാ ങ്ങിക്കാൻകഴിയും.

ൟ നാണയങ്ങളെ അരിക്കച്ചവടക്കാരനുകൊ ടുത്താൽ ആയാളൊടഅരിയും, ചരക്കുകച്ചവടക്കാ ൎക്കുകൊടുത്താൽ അവരൊട വസ്ത്രവും ഇപ്രകാരം ഏതകച്ചവടക്കാരൊടും ഏതുവക സാധനവും വാ ങ്ങിക്കാവുന്നതാണ. ൟ കച്ചവടക്കാരര ൟ നാ ണയങ്ങളെ വാങ്ങിച്ചുംകൊണ്ടു തങ്ങളുടെ സാമാ നങ്ങളെ കൊടുക്കുന്നതിൻറകാരണം എന്തെന്ന ചൊദിച്ചാൽ അവരും മെൽപ്രകാരംതന്നെ ഉത്ത രംപറയും. ധനപൎയ്യായങ്ങളായ ൟ നാണയ ങ്ങളെകൊണ്ടുഅവൎക്കും ആശാരിയൊടൊ കൊല്ല നൊടൊ മററുതൊഴിലാളികളൊടൊ തങ്ങൾക്കു ആവശ്യമുള്ളതിനെ എന്തിനെ എങ്കിലും വാങ്ങി ക്കാൻകഴിയുന്നതാണ.

എന്നാൽ നാണയങ്ങൾക്കു ആദ്യം നടപ്പുതുട ങ്ങിയതഎങ്ങനെ? വാങ്ങിച്ചാൽ അവയെ പിന്ന യും വെറെവല്ലതിനും മാറികൊടുപ്പാനല്ലാതെ മ റെറാന്നിനും ഉപയൊഗപ്പെടുത്താൻ വഹിയാതെ ഉള്ള ൟ സ്വൎണ്ണത്തിൻറയും വെള്ളിയുടെയും ഖണ്ഡങ്ങൾക്കുപകരം ഭക്ഷണസാധനങ്ങൾ വസ്ത്ര

ങ്ങൾമുതലായ സകല പദാൎത്ഥങ്ങളെയും കൊടു
ക്കത്തക്കവണ്ണം പ്രഥമമായി സകല ജനങ്ങൾക്കും
ഒരുപൊലെ സമ്മതംഉണ്ടായത എങ്ങനെ? ചെ
റിയഉരുളൻപാറകളൊ മരക്കഷണങ്ങളൊ മററു
വല്ല വസ്തുക്കളൊ നാണയങ്ങളായിട്ടു നമുക്കു ഉപ
യൊഗപ്പെടാത്തത എന്താണ? നാണയങ്ങളെ ധ
നമായി ഉപയൊഗപ്പെടുത്തുന്നതും അവയ്ക്കു വില
യുള്ളതും അവയിൽ രാജമുദ്രഉള്ളതുകൊണ്ടാണെ
ന്നു ചിലർവിചാരിക്കുന്നു. എന്നാൽ ഇത അങ്ങ
നെഅല്ല. എന്തുകൊണ്ടെന്നാൽ ഒരു രൂപായുടെ
വലിപ്പവും മുദ്രയുംഉള്ളതായി ഒരു ചെമ്പുനാണ
യം ഉണ്ടാക്കി അതിനെ രൂപായെന്നു വ്യവഹരിക്ക
യുംചെയ്യുാൽ, ഒരുവെള്ളിരൂപാക്കുകിട്ടുന്നിടത്തൊ
ളംഉള്ളവസ്തുക്കൾ അതിനുകിട്ടുന്നതല്ല. ചട്ടത്തെ
അനുസരിച്ചു അതിനെ രൂപാഎന്നുതന്നെ വിളി
ക്കെണ്ടിവന്നാലും ആനാമമാത്രത്താൽ അതിനുവി
ലക്കൂടുന്നതല്ല. ഒരു ചക്രംകൊടുത്താൽ വാങ്ങിക്കാ
വുന്ന പദാൎത്ഥങ്ങൾക്കു ഇങ്ങനെയുള്ള ചെമ്പുരൂ
പാ രണ്ടൊമൂന്നൊ കൊടുക്കെണ്ടിവരും. ആയ
തുകൊണ്ടു രാജ്യത്തെ ചട്ടംകൊണ്ടൊ മുദ്രകൊ
ണ്ടൊ അല്ലാ നാണയങ്ങൾക്കു വിലയുണ്ടായിരി
ക്കുന്നത.

പുനശ്ച, സ്വൎണ്ണനാണയങ്ങളും വെള്ളിനാണ
യങ്ങളും ഉരുക്കിഒരുതട്ടാനുകൊടുത്താൽ അവയ്ക്കു
ഏകദെശം ആ നാണയങ്ങൾക്കു കിട്ടുന്നവിലത

ന്നെകിട്ടുന്നതാകുന്നു. എന്തുകൊണ്ടെന്നാൽ, സ്വ ൎണ്ണവും വെള്ളിയും നാണയങ്ങളൊ ആഭരണങ്ങ ളൊപാത്രങ്ങളൊ ആയിട്ടിരുന്നാലും അവവില യുള്ളവയാകുന്നു. ചെമ്പുഇതിൽ വളരെവിലകു റവുള്ളതായിരുന്നാലും അത്തും കാശൊ തുട്ടൊ മ റെറാ ആയിരിക്കുകയൊ അല്ലെങ്കിൽ എന്തെങ്കി ലും പാത്രങ്ങളായിരിക്കയൊ ചെയ്യാൽ വിലയു ള്ളതുതന്നെ ആകുന്നു. സ്വൎണ്ണമൊ വെള്ളിയൊ മററു ലൊഹങ്ങളൊ വില യില്ലാത്തവയായിരു ന്നുഎങ്കിൽ ജനങ്ങൾഇവയെ നാണയങ്ങളാക്കി തീക്കുകയില്ലായിരുന്നു.

ചിലജാതിക്കാര നാണയങ്ങൾക്കു പകരംഅ നെകംവസ്തുക്കളെ പണമായിട്ടു ഉപയൊഗിക്കു ന്നു. ആഫ്രിക്കയിൽ ചിലഅപരിഷ്കൃതജാതികൾ ഉണ്ട. അവർ കവടികളെ തങ്ങളുടെ സ്ത്രീകളുടെ കഴുത്തുകളിൽ ആഭരണങ്ങളായി കൊൎത്തിടുകയും അവയെതന്നെ പണമായി ഉപയൊഗിപ്പിക്കയും ചെയ്തുവരുന്നു. അവിടെ ൱ം കവടികൊടുത്താൽ ഒരുത്തനു ഒരുദിവസത്തെ ഭക്ഷണം നിൎവ്വഹിക്കാം. ആഫ്രിക്കയിൽ മററുചിലടത്തു തുല്യരൂപങ്ങളായി ഉണ്ടാക്കപ്പെട്ട വസ്ത്രഖണ്ഡങ്ങൾ പണമായി ഉപ യൊഗിക്കപ്പെടുന്നു. അവിടെഉള്ളവർ ഇവയെ വാങ്ങിച്ചുംകൊണ്ടു ഏതുവസ്തുവിനെയും കൊടുക്കു ന്നു. ആയത ഇവയെ വസ്ത്രമായി ധരിച്ചുകൊ ള്ളാമെന്നുവച്ചല്ല. ഇവയെകൊടുത്ത മററു ആവ

ശ്യമുള്ള എന്തിനെഎങ്കിലും വാങ്ങിച്ചുകൊള്ളാമെ ന്നവിചാരിച്ചിട്ടാണ. എന്നാൽ ഇവ ലൊഹങ്ങൾകൊണ്ടുള്ള നാണയങ്ങൾപൊലെ അത്രസൗകൎയ്യത്തൊടുകൂടി ഉപയൊഗിക്കപ്പെടാവുന്നവയല്ല. ലൊഹങ്ങൾകൊണ്ടുള്ള നാണയങ്ങൾ പൊട്ടിപ്പൊകയൊ പഴതായിപൊകയൊ ചെയ്യുയില്ല. അവയെ വച്ചുസൂക്ഷിക്കുന്നതിനു അവയുടെ വിലക്കുതക്കവെണ്ണമുള്ള ഇടവും വെണ്ടിവരികയില്ല. എന്നാൽ ൟ വക സൗകൎയ്യങ്ങൾഉള്ളത അധികം പൊൻനാണയങ്ങൾക്കും വെള്ളിനാണയങ്ങൾക്കും ആകുന്നു. ചെമ്പുനാണയങ്ങൾ ചില്ലറകൊടുക്കൽവാങ്ങലിനല്ലാതെ സൗകൎയ്യത്തൊടുകൂടി ഉപയൊഗിപ്പിക്കാൻകൊള്ളുകയില്ല ഒരുപശുവിന്റെയൊ ആടിന്റെയൊ വില ചെമ്പുനാണയമായിരുന്നാൽ അതു ഒരു ഗുരുവായഭാരമായിരിക്കും. എന്നാൽ ഇരുപതുപശുക്കളുടെവില സ്വൎണ്ണനാണയമായിരുന്നാൽ അതിനെ ഒരുത്തനു നിഷ്പ്രയാസമായി കൊണ്ടുപൊകാം. ൟ വിഷയത്തിൽ ഒരുണ്ടിയൽപത്രംവളരെഅധികം സൗകൎയ്യമുള്ളതാകുന്നു. എന്നാൽ അതു പ്രായെണപത്രികാധനമെന്നു വ്യവഹരിക്കപ്പെടുന്നു എങ്കിലും, പണം കൊടുക്കുന്നതിനു ഒരുവാഗ്ദാനം മാത്രമല്ലാതെ വസ്തുതഃപണമാകുന്നില്ല. ഒരുണ്ടിയൽ പത്രത്തിനു പകരം സ്വൎണ്ണമൊ വെള്ളിയൊ കിട്ടുമെന്നുള്ള ബൊധം ഇല്ലായിരുന്നുഎങ്കിൽ യാതൊരുത്തനും

അതിനപകരം യാതൊന്നിനെയും കൊടുക്കുകയി
ല്ല. എന്നാൽ ൧൦ം ബൊധം ഉള്ളതുവരെയും എ
പ്പൊഴെങ്കിലും അപെക്ഷഉള്ളപ്പൊൾ പണംകി
ട്ടും എന്നുള്ളവിശ്വാസത്താൽ പണത്തിനപകരം
ഉണ്ടിയൽപത്രത്തെ വാങ്ങിക്കുന്നു.

### ൫ാം പാഠം,

### വിലയെ കുറിച്ച.

പണമായി ഉപയൊഗിക്കുന്നതിന സ്വൎണ്ണവും
വെള്ളിയുംപൊലെ അത്രസൗകൎയ്യമുള്ള ലൊഹ
ങ്ങൾ മറ്റൊന്നും ഇല്ല. എന്തുകൊണ്ടെന്നാൽ അ
വയെ സൂക്ഷിക്കുന്നതിന അവയുടെ വിലക്കുതക്ക
വണ്ണമുള്ള ഇടംവെണ്ടിവരികയില്ല. അതുകൊണ്ടു
അവ വിലഏറിയലൊഹങ്ങൾഎന്നു പറയപ്പെടു
ന്നു. നമുക്കു പിശ്ശാങ്കത്തികൾ, കത്തിരികൾ, തൂമ്പാ
കൾ, മഴുക്കൾമുതലായ സാമാനങ്ങൾ ഇല്ലാതെ
ഇരുന്നാൽ വളരെബുദ്ധിമുട്ടുവാൻ ഇടവരുന്നതും,
സ്വൎണ്ണംകൊണ്ടൊ വെള്ളികൊണ്ടൊമറ്റൊ ഇ
ങ്ങനെയുള്ള സാമാനങ്ങളെതീൎത്താൽ അവ ഉപ
യൊഗത്തിന കൊള്ളാത്തവയായി പൊകുന്നതും
ആയിരിക്കെ അവക്കു ഇരിമ്പിനെക്കാൾ അധികം
വിലംഏറിയിരിക്കുന്നതു എന്തുകൊണ്ടാണ?

ഏറ്റവും ഉപയൊഗമുള്ള സാധനങ്ങൾക്കല്ലാ

എല്ലാപ്പൊഴും വില കൂട്ടതലായിരിക്കുന്നത എന്നു ധരിച്ചിരിപ്പാനുള്ളതാകുന്നു. വായുവിനെയും ജലത്തെയുംകാൾ അധികം ഉപകാരമുള്ള വസ്തുക്കൾ വെറെയാതൊന്നും ഇല്ല. അവകൂടാതെ നമുക്കുജീവിച്ചിരിപ്പാൻ കഴിയുന്നതല്ല. എങ്കിലും വിലഎന്ന ശബ്ദത്തിന്റെ താല്പൎയ്യത്തെ ആലൊചിക്കുമ്പൊൾ അവ മിക്കസ്ഥലങ്ങളിലും വിലയില്ലാത്തവയായിതന്നെഇരിക്കുന്നു. എന്തെന്നാൽ അവ വിലകൊടുക്കാതെ ലഭിക്കുന്നതാകകൊണ്ടു അവയ്ക്കുപകരമായി ആരും യാതൊന്നും കൊടുക്കയില്ല.

ചിലസ്ഥലങ്ങളിൽ വെള്ളം വളരെ ദുൎല്ലഭമാകകൊണ്ടു അവിടെജനങ്ങൾ അതിനെ വിലക്കുവാങ്ങുന്നുണ്ട. എന്നാൽ ജലം വിലകൊടുത്തു വാങ്ങിക്കുന്ന സ്ഥലങ്ങളിൽ, അത്യന്തസുലഭമായിരിക്കുന്ന സ്ഥലങ്ങളിലെക്കാൾ അധികം ഉപയൊഗമുള്ളതാണെന്നില്ല. ദൗൎല്ലഭ്യംകൊണ്ടത്രെ അതിനു വിലഉണ്ടാകുന്നത.

ഇരുമ്പ അപൂൎവമായിട്ടുള്ള ദിക്കുകളിൽ അതിനുവില അധികമായിരിക്കുന്നു. ഇരുമ്പുണ്ടാകാത്ത ചില ദ്വീപങ്ങളെ യൂറൊപ്പകപ്പൽകാര കണ്ടിട്ടുണ്ട. ആ ദ്വീപവാസികൾ അവിടെ സാധാരണമായിട്ടുള്ള ഗ്രാമ്യസൂകരങ്ങളെകൊടുത്തു ഇരുമ്പാണികളെ വാങ്ങിക്കുന്നു. എന്നാൽ എല്ലാലൊഹങ്ങളെക്കാൾ ഉപയൊഗമുള്ളതായിരിക്കുന്ന ഇരുമ്പ ഠരംശരകാരുണ്യത്താൽ സാമാന്യം എല്ലാടെ

ശങ്ങളിലും വളരെസമൃദ്ധിയായി ഉണ്ടാകുന്നു. എ ങ്കിലും ഇരുമ്പനമുക്കു ഉപയൊഗിക്കത്തക്കതാകുന്ന തിന്ന മുമ്പെ അതിനെ ആകരങ്ങളിൽ നിന്നും കുഴി ച്ചെടുത്തു അടിച്ചു പണി ആയുധങ്ങളാക്കിതീര്ക്കെ ണ്ടതാകയാൽ അത എല്ലാഇടത്തും വിലഉള്ളതാ കുന്നു. പീശ്ശാങ്കത്തികളും ആണികളും കല്ലുകൾ പൊലെ എല്ലാഇടങ്ങളിൽ നിന്നും പെറുക്കിഎ ടുക്കത്തക്ക വിധത്തിൽ തത്തദ്രൂപെണ കിടന്നിരു ന്നുഎങ്കിൽ ആൎക്കും വിലക്രൂടാതെഅവയെ ലഭിക്കു ന്നതാകകൊണ്ടു അവസ്ഥുവിലയുണ്ടായിരിക്ക യി ല്ല- അപ്രകാര മായിരുന്നാലും അവയെകൊണ്ടു ള്ളഉപയൊഗം ഇപ്പൊഴത്തെക്കാൾ കുറഞ്ഞിരിക്ക യില്ല-

ആകെങ്കിലും ഒരുവസ്ഥുകിട്ടിയാൽ കൊള്ളാ മെന്ന ഒരുആഗ്രഹംജനിക്കുന്നതിനുള്ള കാരണം ഇല്ലാതെഇരുന്നാൽ ദൗല്ലഭ്യമാത്രംകൊണ്ടു അതി നവിലയുണ്ടാകുന്നതല്ല. ദുല്ലഭങ്ങളായി ചിലമാ തിരികല്ലുകൾഉണ്ട. എന്നാൽഅവ ഉപയൊഗവും ഭംഗിയും ഇല്ലാത്തവയാകകൊണ്ടു വിലയുള്ളവ യാകുന്നില്ല. നാം ൧൦ം മാതിരികല്ലുകളെ യാതൊ ന്നുംകൊടുത്തു വാങ്ങിക്കയില്ല. അതു അവ സുലഭ ങ്ങളാകകൊണ്ടല്ല. നമുക്കു അവയെകുറിച്ചു ആ ഗ്രഹമില്ലാത്തതിനാൽആകുന്നു. എന്നാൽതുലൊം ഭംഗിയുള്ളതായും ദുല്ലഭമായും ഇരിക്കുന്ന ഒരുകല്ലു, ആഭരണമുണ്ടാക്കുന്നതിനല്ലാതെ മററു യാതൊരു

ഉപയൊഗവുമുള്ളതല്ലെങ്കിലും വളരെ വിലഉള്ള തായിരിക്കാം. ഇങ്ങനെഉള്ള കല്ലുകൾ വജ്രം, പ ത്മരാഗംമുതലായവആകുന്നു. അനെകംജനങ്ങൾ ആവശ്യകങ്ങളായ അന്നവസ്ത്രാദികളെ മാത്രമല്ല, ആഭരണങ്ങൾ കസവിട്ടമുണ്ടുകൾ മുതലായവയെ യും വാങ്ങിക്കുന്നതിനുവെണ്ടുന്ന പണംസമ്പാദി ക്കുന്നതിനായി അധികശ്രമംചെയ്യുന്നു.

ജനങ്ങൾ ൧൦൦വകരത്നാഭരണങ്ങളെ ആഗ്രഹി ക്കുന്നത അവ കാഴ്ചക്കു ഭംഗിയുള്ളവയാണന്നുവ ച്ചിട്ടമാത്രമല്ല, അവയെ ധരിക്കുന്നവർ സമ്പന്ന ന്മാരായിവിചാരിക്കപ്പെടുന്നതുകൊണ്ടും ആകുന്നു. ചില വന്യങ്ങളായപുഷ്പങ്ങൾ രത്നാഭരണങ്ങളെ ക്കാൾ കാഴ്ചക്കുവളരെ മനൊഹരങ്ങളായിരിക്കും. എങ്കിലും ജനങ്ങൾതങ്ങളുടെ ധനികത്വത്തെകാ ണിപ്പാൻവെണ്ടി രത്നാഭരണങ്ങളെ ധരിക്കുന്നതി ൽ അധികംതാല്പര്യംഉള്ളവരാകുന്നു.

ജനങ്ങൾ താന്താങ്ങളുടെ അവസ്ഥക്കുതക്കവ ണ്ണം നല്ലവസ്ത്രാദികളെ ധരിക്കണമെന്നു ആഗ്ര ഹിക്കുന്നതിൽ ദൂഷ്യംഇല്ല. എന്നാൽചിലര തങ്ങ ളുടെ അവസ്ഥക്കു അനുരൂപമായിട്ടല്ലാതെ വസ്ത്രാ ഭരണാദികളെ ധരിക്കയാൽ ദരിദ്രന്മാരായി തീ രുന്നുഇതുവളരെദയനീയമാകുന്നു. അവർ ആഭ രണങ്ങളെഉണ്ടാക്കിക്കുന്നതിനുചിലവിടുന്നപണം ആവശ്യംപൊലെഉള്ളവസ്ത്രങ്ങളെയും സാമാന ങ്ങളെയും വാങ്ങിച്ച അവയെസ്വച്ഛതയൊടുകൂടി

സൂക്ഷിക്കുന്നതിൽ ഉപയൊഗിച്ചാൽ അവൎക്കു അധികംസുഖംഉണ്ടായിരിക്കും.

ഒരു പദാൎത്ഥത്തിനു അധികംവിലയുണ്ടാകുന്നത ഭംഗികൊണ്ടും ഉപയൊഗംകൊണ്ടും സന്തൊഷകരത്വംകൊണ്ടും ജനങ്ങൾക്കു സ്പൃഹണീയമായിരിക്കുന്നതിനാൽമാത്രമല്ല, അതിന്റെദൌൎല്ലഭ്യംകൊണ്ടും ആകുന്നു. എന്നുവച്ചാൽ ആയത കിട്ടുന്നതിനു പ്രയാസംഉള്ളതും ആയിരിക്കണം. സ്പൃഹണീയങ്ങളായിരിക്കുന്ന വസ്തുക്കളിൽവച്ചു ദുൎല്ലഭങ്ങളായിട്ടുള്ളവആകുന്നു അധികംവിലയുള്ളവയായിരിക്കുന്നത. സ്വൎണ്ണത്തിനുംവെള്ളിക്കുംഇരുമ്പിനെക്കാൾ അധികം വിലയുണ്ടായിരിക്കുന്നതിന്റെ കാരണം ദൌൎല്ലഭ്യംതന്നെയാണ. അവക്കു ശൊഭയും അവയെക്കൊണ്ടു യാതൊരുഉപയൊഗവും ഇല്ലായിരുന്നുഎങ്കിൽ അവ സ്പൃഹണീയങ്ങളായിരിക്കയില്ലായിരുന്നു. എന്നാൽ അവ സ്പൃഹണീയങ്ങളാകയാൽ അവക്കു ഇരുമ്പിനെക്കാൾ വില ക്കൂടിയിരിക്കുന്നു. എന്തെന്നാൽ അവ ദുൎല്ലഭങ്ങൾ ആണ. അവ ചില സ്ഥലങ്ങളിൽ മാത്രമെകാണപ്പെടുന്നൊള്ളു. അവിടെയും ധാരാളമായിട്ടില്ല.

വിശെഷിച്ചും സ്വൎണം ചിലനദികളുടെ മണലുകളിൽ ഉള്ളതാകുന്നു. അതിനെഎടുക്കുന്നതിൽ വളരെശ്രമവും ചിലവും ഉണ്ട. ഒരുറാത്തൽ സ്വൎണംഎടുക്കുന്നതിനു ഏകദെശം ൰൫ റാത്തൽവെള്ളിഎടുക്കുന്നതിനുള്ള അദ്ധ്വാനവും ധനവ്യയവും

വെണ്ടിയിരിക്കുന്നു. ഇതുകൊണ്ടുതന്നെയാണ ഒരു റാത്തൽപൊന്നിന്റെയും ൧൫ റാത്തൽവെള്ളിയുടെയും വിലംഏകദെശം ശരിയിട്ടിരിക്കുന്നത.

എന്നാൽ ഒരുവസ്തു വിലയുള്ളതായിരിക്കണമെങ്കിൽ അതു സ്പൃഹണീയമായും ദുർല്ലഭമായും ഇരിക്കുന്നതുകൂടാതെ കൊടുക്കയുംവാങ്ങിക്കയും ചെയ്വാൻകഴിയുന്നതും ആയിരിക്കണം. ആരൊഗ്യം ഏറവും സ്പൃഹണീയമായിട്ടുള്ളതും എല്ലാവൎക്കും സുലഭമല്ലാത്തതും ആകുന്നു. എങ്കിലും അതിനുവിലയില്ലാത്തത അതു യതുകൊടുപ്പാനും വാങ്ങിപ്പാനും കഴിയാത്തതുകൊണ്ടാകുന്നു. ഒരു ദരിദ്രനായിരിക്കുന്നവെലക്കാരന്റെ ആരൊഗ്യത്തെയും ബലമുള്ള അവയവങ്ങളെയും കിട്ടുന്നതായിരുന്നാൽ ആയിരമൊ പതിനായിരമൊ രൂപാകൊടുക്കുന്നതിനു അനെകം ധനികന്മാർ മനസ്സുള്ളവരായിരിക്കും. ആ വെലക്കാരനും അതിനുഒട്ടും വിസമ്മതം ഉണ്ടായിരിക്കയില്ല. എന്നാൽ അവൻ തന്റെ അവയവങ്ങളെ ഛെദിച്ചെടുക്കുമെങ്കിലും അവനു അവയെ മറ്റൊരുത്തന്റെ ശരീരത്തിൽ യൊജിപ്പിക്കാൻ കഴികയില്ല. ആഹാരാദികളിൽ നിയമംഇല്ലാതെയിരിക്കുന്നതിനാൽ അരൊഗതയെനശിപ്പിക്കാമെന്നുവച്ചാലും അതമറ്റൊരുത്തനു സ്വാധീനമാക്കികൊടുക്കുന്നതിനു കഴിയുന്നതല്ലല്ലൊ.

സ്പൃഹണീയമായിരിക്കുന്ന എന്തെങ്കിലും പദാൎത്ഥം അദ്ധ്വാനംകൊണ്ടു ലഭിക്കാവുന്നതും അദ്ധ്വാ

നംക്രൂടാതെ ലഭിക്കാൻവഹിയാത്തതും ആയിരിക്കു മ്പൊൾമനുഷ്യര അതിനെലഭിക്കുന്നതിനുപ്രയത്നം ചെയ്യുന്നു. അധികം വിലയുള്ളവസ്തുക്കൾ നിയ മെന അധികപ്രയത്നത്തെ അപെക്ഷിക്കുന്നവയാ യിരിക്കും. ഇതുഹെതുവായിട്ടു യാതൊരുവസ്തുവി ലെങ്കിലും ചെയ്യപ്പെട്ടിട്ടുള്ളശ്രമംആകുന്നു ആ വ സ്തുവിനു വിലഉണ്ടാക്കുന്നതെന്നുചിലര വിചാരി ക്കുന്നതു ഒരു ഭ്രമമാകുന്നു. യാതൊരുവസ്തുവിനും അതിനെ ഉദ്ദെശിച്ചുള്ള ശ്രമംകൊണ്ടല്ല വില കൂടുന്നത, പ്രത്യുത അതിനു അധികം വിലയുള്ള തിനാലാകുന്നു അതിനെ ഉദ്ദെശിച്ചു ശ്രമം ചെ യ്യുന്നത.

എങ്ങനെഎന്നാൽ മുക്കുവര ദുസ്സഹമായ ശൈ ത്യത്തെസഹിച്ചുംകൊണ്ടു മത്സ്യം പിടിക്കുന്നതിനു സമുദ്രത്തിൽ പൊയി വളരെ അദ്ധ്വാനപ്പെടുന്നു. അതു അവയെ വിൽക്കുന്നതുകൊണ്ടുള്ള പ്രയൊ ജനത്തെഉദ്ദെശിച്ചിട്ടാകുന്നു. എന്നാൽ ഒരു മുക്കു വൻ രാത്രിമുഴുവനും അദ്ധ്വാനിച്ചതിന്റെശെഷം അവനു ഒരു ചെറിയമത്സ്യം മാത്രം കിട്ടുകയും മ റെറാരുത്തനു യദൃച്ശയാമത്സ്യക്കൂട്ടം കിടക്കുന്നദി ക്കിൽ വലവീശുന്നതിനു ഇടവന്നു അസംഖ്യം മത്സ്യങ്ങൾകിട്ടുകയും ചെയ്യാൽ അവർരണ്ടുപെ ക്കും അദ്ധ്വാനംതുല്യംതന്നെ എങ്കിലും ഒരു മത്സ്യം കിട്ടിയവന്റെ മത്സ്യത്തിനു മററവന്റെ അസം ഖ്യംമത്സ്യങ്ങളുടെവിലകിട്ടുകയില്ല. ഒരുത്തനു ഒരു

നദീതീരത്തിൽനിന്നും യദൃച്ഛയാ ഒരു മുക്താമണികിട്ടിയാൽ അതിനായിതാൻ ഒരു ശ്രമവും ചെയ്യിട്ടില്ലെങ്കിലും അതിനെ പിററാൽ അവനവളരെ പ്രയാസപ്പെട്ടുമുങ്ങി എടുത്ത ഒരു മുക്താമണിയുടെവിലയെക്കാൾ കുറച്ചുവിലയെകിട്ടു എന്നില്ലല്ലൊ. അതുകൊണ്ടു ഒരു പദാൎത്ഥത്തെ ഉദ്ദെശിച്ചു ചെയ്യിരിക്കുന്ന ശ്രമമല്ലാ അതിനെ വിലയുള്ളതാക്കിചെയ്യുന്നത.

മനുഷ്യര മടിയുള്ളവരായി തീരാതെ യിരിക്കുന്നതിനുവെണ്ടിപ്രായെണ സ്വഹണീയങ്ങളായിരിക്കുന്നവസ്തുക്കളെഒക്കെയും ൟശ്വരൻ ശ്രമലഭ്യങ്ങളാക്കിചെയ്യിരിക്കുന്നു. നമുക്കു അന്നവസ്ത്രാദികളും ഗൃഹവാഹനാദികളും പിന്നെ അസംഖ്യങ്ങളായ ഉപഭൊഗ സാധനങ്ങളും ശ്രമം കൂടാതെ ലഭ്യങ്ങളല്ല.

## ൧൦ാം പാഠം.

## കൂലി അല്ലെങ്കിൽ ശമ്പളം.

ചിലപണിക്കാൎക്കു മററുചിലവെലക്കാൎക്കുകൊടുക്കുന്നതിനെക്കാൾ അധികം കൂലികൊടുക്കുന്നു. ഒരു ആശാരിക്കു ഒരു ഉഴവുകാരനെക്കാൾ അധികശമ്പളംകിട്ടുന്നുണ്ട. ഒരു ദന്തവെലക്കാരനു ഇവരെരണ്ടുപെരെയുംകാൾ അധികം കൂലികിട്ടുന്നു.

എന്നാൽ ഇത ഒരുത്തൻ മററവനെക്കാൾ അധി കംവെലചെയ്യുന്നുഎന്നുവച്ചിട്ടല്ല.

ശരീരശ്രമത്തിലെപൊലെതന്നെ മാനസിക ശ്രമത്തിലും ഇപ്രകാരം ഭെദമുണ്ട. വക്താക്കൾ തെററാതെ കണക്കുകൾ എഴുതുന്ന ഒരുകണക്കപ്പി ള്ളക്കു ഒരു ന്യായവാദിക്കുതുല്യമായി ശമ്പളം കിട്ടു ന്നതല്ല. ആയതുകൊണ്ടു ഒരുവെലക്കു കൂലികൂടുത ൽകുറവായി കിട്ടുന്നത ആയതിൽ ഉള്ള ശ്രമത്തി ന്റെ ഏററക്കുറച്ചിൽ നിമിത്തമായിട്ടല്ലെന്നുള്ള തു സ്പഷ്ടമാകുന്നു.

കൂലിയുടെ താരതമ്യത്തിന്റെ കാരണം താഴെ വിവരിക്കാം. പദാൎത്ഥങ്ങളുടെവിലക്കു കൂടുതൽകു റവുള്ളതുപൊലെആകുന്നു വെലകളുടെ കൂലി ക്കും താരതമ്യംഉള്ളത.

ഒരുവെലചെയ്യുന്നതിന്നു ആളുകളുടെ സൗലഭ്യ ത്തെയും ദൗല്ലഭ്യത്തെയുംഅനുസരിച്ചു അതിന്നു കൂ ലി കുറവൊ കൂടുതലൊ ആയിരിക്കും. ഒരുറാത്തൽ സ്വൎണ്ണം എടുക്കുന്നതിന്നു ഒരുറാത്തൽചെമ്പുഎടുക്കു ന്നതിന്നുവെണ്ടതിലധികം ചിലവും കാലതാമസ വും ശ്രമവും വെണ്ടിവരികയില്ലെങ്കിൽ സ്വൎണ്ണം ഇരുമ്പിനെക്കാൾ വില അധികമുള്ളതായിരിക്ക യില്ല.

ഇപ്രകാരംതന്നെ ദന്തവെലക്കാരും ന്യായ വാദികളും കണക്കപ്പിള്ളമാരെയും മൺവെട്ടി വെലക്കാരെയുംകാൾ ദുല്ലഭന്മാരാകകൊണ്ടു അ

വൎക്കു ക്രൂലി അധികം കൊടുക്കെണ്ടിയിരിക്കുന്നു. ഇതിന്റെമുഖ്യമായ കാരണംഅവരെ അഭ്യസിപ്പിക്കുന്നതിനുള്ള ചിലവിന്റെ ആധിക്യം ആകുന്നു. ഒരുത്തനു ഒരുദന്തവെലക്കാരന്റെ തൊഴിലും ഒരുന്യായവാദിയുടെ അറിവുംസമ്പാദിക്കുന്നതിനുവളരെകാലം വെണ്ടിവരുന്നതാണ. അതുകൊണ്ടഒരുത്തനു വെലഅഭ്യസിക്കുന്ന കാലംതന്റെഉപജീവനത്തിനും ഗുരുവിനുശമ്പളം കൊടുക്കുന്നതിനും നിവ്വാഹം ഇല്ലെങ്കിൽ അവനുദന്തവെലക്കാരനൊ ന്യായവാദിയൊ ആയിതീരുന്നതിനു കഴിയുന്നതല്ല. അഭ്യസിക്കുന്നതിൽ വളരെചിലവു കുറഞ്ഞതായ കണക്കെഴുത്തിനു കിട്ടുന്നതിനെക്കാൾ ന്യായവാദത്തിനു അധികംക്രൂലി കിട്ടുമെന്നുള്ള ബൊധംഇല്ലെങ്കിൽ നിവ്വാഹമുള്ള പിതാക്കന്മാരും തങ്ങളുടെപുത്രന്മാരെ ന്യായശാസ്ത്രം അഭ്യസിപ്പിക്കുന്നതിനുള്ള വ്യയത്തെ ചെയ്യുകയില്ല.

എന്നാൽ ചിലപ്പൊൾ ഒരു വിദ്യാഭ്യാസത്തിനായി അയക്കപ്പെടുന്ന ബാലൻ ബുദ്ധിമാന്ദ്യം കൊണ്ടൊ അലസതകൊണ്ടൊ ആ വിദ്യയാൽ തന്റെ ഉപജീവനം കഴിച്ചുകൊള്ളുന്നതിനു മതിയായ സാമൎത്ഥ്യത്തെ സമ്പാദിപ്പാൻ ശക്തനാകുന്നില്ല.

അപ്പൊൾഅവന്റെ അഭ്യാസത്തിനായി ചെയ്തിട്ടുള്ള വ്യയംനിഷ്ഫലമായി തീരുന്നു. എന്തു

കൊണ്ടെന്നാൽ ഒരുകണ്ണക്കെഴുത്തുകാരന കിട്ടുന്ന കൂലിയെക്കാൾ ഒരുന്യായവാദിക്ക അധികംകൂലികിട്ടുന്നത ന്യായവാദത്തെ അഭ്യസിക്കുന്നതിൽ അധികം ചിലവുംകാലതാമസവും വെണ്ടിവരുന്നതുകൊണ്ടല്ല. എന്നാൽ അതിനെ അഭ്യസിക്കുന്നതിലുളളവ്യയാധിക്യം കൊണ്ടുഅതിൽ അധികംആളുകൾ പ്രവൎത്തിക്കാതെ ഇരിക്കുകയുംതന്നിമിത്തമായി ന്യായവാദികൾ ചുരുക്കമായിരിക്കയും ചെയ്യുന്നതിനാലാകുന്നു അവൎക്ക ശമ്പളംകൂട്ടികൊടുക്കെണ്ടിയിരിക്കുന്നത.

അപ്പൊൾ ഓരൊവെലയുടെകൂലി അധികമായൊ കുറവായൊ ഇരിക്കുന്നത പദാൎത്ഥങ്ങളുടെ വിലപൊലെതന്നെ അതിൻെറദൗൎല്ലഭ്യത്തെയൊ സൗലഭ്യത്തെയൊ അനുസരിച്ചിട്ടാണെന്നുളളതു സ്പഷ്ടമാകുന്നു അസാധാരണബുദ്ധിശക്തിയും ഒരുത്തന മറെറാരുത്തനെക്കാൾ അധികംകൂലികിട്ടുന്നതിനു കാരണമായിതീരുന്നു. എങ്ങനെഎന്നാൽ, അസാധാരണബുദ്ധിശക്തിയുളള ഒരുത്തനതൻെറ ന്യായാഭ്യാസത്തിൽ സാധാരണബുദ്ധിശക്തിയുളള ഒരുത്തനു വെണ്ടിവരുന്നതിനെക്കാൾ അധികം വ്യയംവെണ്ടിവരികയില്ലെങ്കിലും അവൻ ഏററവും സമൎത്ഥനായ ഒരു ന്യായവാദിയായിതീരുകയും അവനുമററവനെക്കാൾ അധികമായിയാതൊരുശ്രമവുംചെയ്യാതെ കൂലിദശഗുണം അധികംകിട്ടുകയും ചെയ്യുന്നതാകുന്നു. ഇതിനുകാര

ണം മെൽപറഞ്ഞതുതന്നെ എന്തെന്നാൽ അസാധാരണബുദ്ധിശക്തിഉള്ളവർ ദുല്ലഭന്മാരാകുന്നു. അതിനാൽ അവരുടെ വെലക്കഅധികം ക്രുലി കൊടുക്കെണ്ടിയിരിക്കുന്നു.

മെൽപറഞ്ഞതിൻവണ്ണം അല്ലാതെ മാറുചില ഹെതുക്കളാൽ ചിലവെലകൾക്ക ക്രുലിഅധികം കൊടുക്കെണ്ടിയിരിക്കുന്നു. ആരൊഗ്യഹാനിക്കൊ ഒരുവെള അപായത്തിനൊഹെതുവായി ഭവിക്കുന്നതൊ ജുഗുപ്സിതമൊആയുള്ള ഏതെങ്കിലും വെലക്കഅധികം ക്രുലികൊടുത്തല്ലാതെ ആൾഏല്പ്പെടുന്നതല്ലാത്തതുകൊണ്ടു ആ വെലക്കഅധികം ക്രുലികൊടുക്കെണ്ടിയിരിക്കുന്നു. ഇങ്ങനെഉള്ളവെലകൾ യുദ്ധത്തിനപൊകുക, വെടിമരുന്നരക്കുക, കട്ടുവാനായാട്ടുമുതലായവ ആകുന്നു.

ഒരുത്തനഅവനെക്കാൾ ഒട്ടുംഅധികം വെലചെയ്യാതെ ഇരിക്കുന്നമറ്റൊരുത്തനൊടു ശരിയായക്രുലികിട്ടാത്തത ന്യായമല്ലെന്നു ചിലരവിചാരിക്കുന്നു. ഒരുത്തൻ തനിക്കകൊടുക്കാൻബൊധിച്ചക്രുലിക്ക വെലചെയ്യുന്നതിന മറ്റൊരുത്തനെ നിബന്ധിക്കുന്നതായിരുന്നാൽ അതുദ്രൊഹം തന്നെ. യജമാനന്മാരാൽ കുതിരകളെയൊ കാളകളെയൊ പൊലെഭക്ഷണം മാത്രംകൊടുത്തു വെലഎടുപ്പിക്കപ്പെടുന്ന അടിമകളുടെ അവസ്ഥ ഇപ്രകാരമാകുന്നു. ഇതുപൊലെ തന്നെആരെങ്കിലും തനിക്കബൊധിച്ചവിലയ്ക്കു മറ്റൊരുത്ത

ന്റെ വസ്ത്രങ്ങളെയൊ കന്നുകാലികളെയൊമറെറുവസ്തുക്കളെയൊ തനിക്കുവിൽക്കുന്നതിനു അവനെനിൎബന്ധിക്കുന്നതും ദുസ്സഹമായിട്ടുള്ളതാകുന്നു. എന്നാൽക്രയവിക്രയം ചെയ്യുന്നആളുകൾഅവരവൎക്കുബൊധിച്ചവിലെയ്ക്കു കൊടുക്കുകയൊ വാങ്ങിക്കുകയൊ ചെയ്യുന്നതിൽ യാതൊരുവിഷമവും ഇല്ല. ഇപ്രകാരംതന്നെ കൂലികൊടുത്തു വെലചെയ്യിപ്പിക്കുന്നതിലുംരണ്ടുഭാഗക്കാൎക്കുംസ്വാതന്ത്ര്യം ഉണ്ടായിരിക്കെണ്ടതാണ.

ഒരുത്തനുതന്റെ വസ്തുക്കൾക്കു എത്രഎങ്കിലും വിലപറയാവുന്നതാകുന്നു. മറെറാരുത്തൻ മനസ്സുണ്ടെങ്കിലും ഇല്ലെങ്കിലും ആവിലക്കുതന്നെ അവയെ വാങ്ങിക്കണമെന്നു വന്നാൽ അതുവളരെവിഷമംതന്നെ. അതുപൊലെതന്നെ ഒരുസാധാരണവെലക്കാരനു എത്രഎങ്കിലും കൂലിചൊദിക്കാവുന്നതാണ. എന്നാൽഅവൻ പറയുന്നകൂലിക്കുമററുള്ളവർ മനസ്സുണ്ടെങ്കിലും ഇല്ലെങ്കിലും അവനെആക്കണമെന്നു വന്നാൽഅതും വളരെ വിഷമം ആകുന്നു. ഇതുപൊലെ തന്നെആവെലക്കാരനും ഒരുആശാരിയെയൊ കൊല്ലനെയൊ കൊണ്ടു ആവശ്യമുണ്ടെങ്കിലും ഇല്ലെങ്കിലും അവർചൊദിക്കുന്ന ശമ്പളത്തിനു അവരെആക്കെണമെന്നുണ്ടായിരുന്നാൽ അതുംവളരെവിഷമമായിരിക്കും.

പണ്ടത്തെക്കാലങ്ങളിൽ വെലയ്ക്കുകൂലിനിയമി

ക്കുന്നതിന്ന കൂടക്കൂടെ ചട്ടങ്ങൾ ഏൎപ്പെടുത്തപ്പെട്ടിരുന്നു. അതാതുവെലകൾക്ക ചട്ടത്തിൻപ്രകാരം ഉള്ളതിൽ കൂട്ടിയൊകുറച്ചൊ കൂലിചൊദിക്കുകയൊ കൊടുക്കുകയൊ ചെയ്യുന്നവൎക്ക ശിക്ഷയും നിശ്ചയിക്കപ്പെട്ടിരുന്നു. എന്നാൽ ഇങ്ങനെയുള്ള ചട്ടങ്ങളാൽ ഒരിക്കലും യാതൊരുഗുണവും ഉണ്ടായിട്ടില്ല. എങ്ങനെഎന്നാൽ വെലക്കാൎക്ക ചട്ടത്തിൻപ്രകാരം ഉള്ള കൂലികൊടുത്തു വെലചെയ്യിപ്പാൻ കൃഷിക്കാരന്ന നിൎവ്വാഹംഇല്ലാതെ സംഭവിക്കുമ്പൊൾ അവൻ തന്റെ വെലക്കാരിൽ ഏതാനും നല്ലവെലക്കാരെഒഴികെ ശെഷംപെരെ വെലയിൽനിന്നും നീക്കുകയും ആ ഏതാനംപെരെകൊണ്ടു അധികം വിളവുണ്ടാകുന്നനിലത്തിൽമാത്രം കൃഷിചെയ്യിക്കുകയും ചെയ്യും. അപ്പൊൾ നെല്ലു ചുരുക്കമായും, ഒന്നുംകിട്ടാതെഇരിക്കുന്നതിനെക്കാൾ നിരക്കിൽകുറഞ്ഞകൂലികിട്ടിയാലും മതിഎന്നു ഇച്ശയുള്ള അനെകം ആളുകൾക്ക വെലയില്ലാതെആയുംതീരും. പുനശ്ച, ചട്ടത്തിൻപ്രകാരം ഉള്ള കൂലികൊടുത്താൽ നല്ലവെലക്കാരെകിട്ടാതെ ഇരിക്കുമ്പൊൾ ചില കൃഷിക്കാര ഗൂഢമായി നിരക്കിലധികം കൂലികൊടുത്തു അവരെ തങ്ങളുടെ വെലയിൽ ആക്കുന്നതിന ശ്രമിക്കും. ചട്ടത്തെലംഘിക്കാതെ ഇരിപ്പാനായി കുറഞ്ഞവിലക്കുനെല്ലു കൊടുക്കുന്നതിന സമ്മതിക്കുകയൊമറ്റൊ ചെയ്തു അധിക കൂലികൊടുക്കുന്ന ഫലത്തെ വരുത്തികൊ

ളും. അപ്പൊൾമററുള്ള കൃഷിക്കാരു തങ്ങളുടെ നല്ലവെലക്കാര തങ്ങളെ വിട്ടുപൊകാതെ ഇരിക്കാൻ ഇങ്ങനെതന്നെ ചെയ്യെണ്ടിവരും. ഇപ്രകാരം ഇങ്ങനെയുള്ള ചട്ടങ്ങൾ ക്രമെണ ഇല്ലാതെ ആയിപ്പൊകുന്നു. വെലചെയ്യിക്കുന്നവരും വെല ചെയ്യുന്നവരും അപ്രകാരംതന്നെ ക്രയംചെയ്യുന്ന വരും വിക്രയംചെയ്യുന്നവരും അവരവൎക്ക സമ്മതംഉള്ളതുപൊലെ എൎപ്പാടുകൾ ചെയ്തുകൊള്ളട്ടെഎന്നുവെയ്ക്കുന്നതാകുന്നു സൎവ്വൊത്തമം.

ചിലരപദാൎത്ഥങ്ങളുടെ വിലയെഅനുസരിച്ചാണ കൂലിക്കു കൂടുതൽകുറവുണ്ടാകുന്നതെന്നു വിചാരിക്കുന്നു. അവരുടെഅഭിപ്രായം നെല്ലിനുവിലകൂടുമ്പൊൾ കൂലികൂട്ടിയും നെല്ലിനുവിലകുറയുമ്പൊൾ ആ ക്രമത്തിനു കൂലികുറച്ചും കൊടുക്കണമെന്നും അങ്ങനെആയാൽ ഒരു വെലക്കാരനു നെല്ലിന്റെവിലകൂടിയിരുന്നാലും കുറഞ്ഞിരുന്നാലും അവന്റെഅനുഭവത്തിൽ ഒരു ഭെദവും ഉണ്ടാകുന്നതല്ലെന്നുംആകുന്നു.

എന്നാൽ സൂക്ഷ്മവിചാരംചെയ്യുന്നവൎക്കപരമാൎത്ഥം ഇങ്ങനെഅല്ലെന്നു അറിയാൻകഴിയും കൂലി പദാൎത്ഥങ്ങളുടെ വിലയെഅനുസരിച്ചു കൂടുതൽകുറവുള്ളതായികാണുന്നില്ല. അങ്ങനെ കൂടുതൽകുറവുണ്ടാകുമെന്നുവിചാരിക്കുന്നതിനു ഒരുകാരണവും ഇല്ല. ഒരു നല്ലവെലക്കാരനു സാധാരണവെലക്കാരനെക്കാൾ അധിക ശമ്പളം കിട്ടുന്നതിന്റെ

കാരണം അവനെപ്പൊലെ ഉള്ള വെലക്കാര ചു രുക്കമായിരിക്കയാണെന്നു മുൻപിൽപറഞ്ഞിട്ടുണ്ട ല്ലൊ. അപ്രകാരംതന്നെ ഏതുവെലക്കാരും ദുല്ലഭ ന്മാരായിരിക്കുമ്പൊൾ അവൎക്ക അധികം കൂലികൊ ടുക്കെണ്ടിവരും. എന്തുകൊണ്ടെന്നാൽ ആ സമ യം വെലചെയ്യിക്കുന്നവര വെലക്കാരെകിട്ടുന്നതി നവെണ്ടി അന്യൊന്യംമത്സരിച്ചു കൂലികൂട്ടികൊ ടുക്കും. അപ്പൊൾ പദാൎത്ഥങ്ങൾക്കു വില എത്രത ന്നെ സഹായമായിരുന്നാലും കൂടുതൽശമ്പളംകിട്ടു ന്നതാകകൊണ്ടു ഒരുത്തനും കുറഞ്ഞശമ്പളത്തിനു വെലചെയ്യുകയില്ല.

നെരെമറിച്ചുഅനെകം വെലക്കാരവെല അ ന്വെഷിച്ചു നടക്കുമ്പൊൾ അലസന്മാരായിഉപ വസിക്കുന്നതിനെക്കാൾ അല്പമെങ്കിലും കൂലികി ട്ടിയാൽ കൊള്ളാമെന്നു ഇച്ശിച്ചു അവര കുറഞ്ഞ കൂലിക്കും വെലചെയ്യുന്നതിനു സമ്മതിക്കും. വെ ലചെയ്യിക്കുന്നവൎക്ക കുറഞ്ഞകൂലിക്കു വെലക്കാ രെകിട്ടുന്നതായിരിക്കുമ്പൊൾ പദാൎത്ഥങ്ങൾക്കുവി ലകൂടിയിരിക്കുന്നു എന്നുവച്ചുഅവർ അവൎക്കഅ ധികകൂലി കൊടുക്കണമെന്നില്ല. അങ്ങനെപദാ ൎത്ഥങ്ങൾക്കുവില കൂടുതലായിരിക്കുന്നു എന്നുള്ള ത വെലക്കാൎക്ക അധികം കൂലി കൊടുക്കുന്നതിനെ വെലചെയ്യിക്കുന്നവനു ആവശ്യകമാക്കി ചെയ്യു കയില്ലല്ലൊ. ഒരുനെയ്ത്തുകാരനൊ കൊല്ലനൊത ൻെറവസ്ത്രങ്ങളുടെയൊ പിശ്ശാങ്കത്തികളുടെയൊ

വിലയഥാപൂൎവ്വമായിരിക്കുമ്പൊൾ നെല്ലിന്റെ വില കൂടിയിരിക്കുന്നു എന്നുവച്ചു തന്റെ വെലക്കാൎക്ക മുമ്പിലത്തെതിലധികമായി കൂലികൊടുക്കെണ്ടതില്ലല്ലൊ.

ചിലപ്പൊൾ ദുൎഭിക്ഷകാലങ്ങളിൽ ഒരു കൃഷിക്കാരനൊ കച്ചവടക്കാരനൊ തന്റെ വെലക്കാൎക്കയഥാശക്തി കൂട്ടികൊടുക്കാവുന്ന കൂലിയും അവൎക്കുനിത്യതയെ നിൎവ്വഹിക്കുന്നതിന്നു തികയാത്തതുനിമിത്തം അവർമറ്റുവല്ലെടത്തും വെലഅന്വെഷിച്ചുപൊകെണ്ടിവരുന്നു. പ്രത്യുത, സുഭിക്ഷകാലങ്ങളിൽ നെല്ലിന്റെവില എത്രകുറഞ്ഞിരുന്നാലുംവെലക്കാരചുരുക്കമായിരുന്നുഎങ്കിൽ കൃഷിക്കാരന്മാരുടെ വെലക്കാൎക്ക അവരുടെ നിത്യതയെ നിൎവ്വഹിക്കുന്നതിന്ന വെണ്ടതിലധികവും കൂലി കൊടുക്കുന്നതാണ.

കിംബഹുനാ. കൂലിക്കുകൂടുതലൊ കുറവൊ ഉണ്ടാകുന്നത പദാൎത്ഥങ്ങളുടെവിലയെ അനുസരിച്ചല്ല. കിന്തുവെലക്കാരുടെ ദൗൎല്ലഭ്യസൗലഭ്യങ്ങളെ അനുസരിച്ചാകുന്നു. വെലക്കാര വെല അന്വെഷിച്ചിരിക്കുമ്പൊൾ കൂലിക്കുകുറവും വളരെകൃഷിക്കാര വെലക്കാരെ അന്വെഷിച്ചിരിക്കുമ്പൊൾ കൂലിക്കു കൂടുതലും ഉണ്ടാകുന്നു.

വെലക്കാൎക്കപലപ്പൊഴും വലിയബുദ്ധിമുട്ടുകൾ വരാറുണ്ട. അവർപ്രെക്ഷാവത്തുകളായിരുന്നാൽ അവൎക്കുഅവയെവഞ്ചിക്കാൻ കഴിയും. അവൎക്കുഅ

ബുദ്ധിമുട്ട അവരുടെ ആലൊചനക്കുറവിനാൽ തന്നെ വന്നതായിരിക്കുമ്പൊൾ അവരതിനെ മററുള്ളവര നിമിത്തമായി വന്നതാണെന്നുപറയുമായിരിക്കും. ഒരുത്തൻതനിക്ക ധാരാളമായിക്കൂലികിട്ടുന്നസമയം അതിൽഒരുഅംശത്തെ, ക്ഷാമകാലം വരുമ്പൊഴൊ കൂലിക്കുകുറവു വരുമ്പൊഴൊ ഉപയൊഗപ്പെടുത്തുന്നതിന്ന വെണ്ടിസൂക്ഷിക്കാതെ, കിട്ടുന്നതിനെ അപ്പൊഴപ്പൊൾ തന്നെ നിൎവിചാരമായി ചിലവിട്ടുകളയുന്നതായിരുന്നാൽപിന്നീടഅവന്ന ഒരുകാലത്തിൽ വളരെബുദ്ധിമുട്ട അനുഭവിക്കെണ്ടി വന്നെക്കും. അതിന്നഅവൻമററുള്ളവരെ നിമിത്തമായി വിചാരിപ്പാനില്ല. എന്തെന്നാൽ അതുതന്റെ വിചാരക്കുറവുകൊണ്ടുതന്നെ സംഭവിച്ചതാണല്ലൊ.

മെൽപറഞ്ഞതിന്ന ദൃഷ്ടാന്തമായി താഴെ

ഒരു കഥപറയുന്നു.

വൎഷകാലംഅടുത്തപ്പൊൾ ക്ഷുത്തുകൊണ്ടും ശീതംകൊണ്ടും പരവശമായ ഒരുവിട്ടിൽ മധുകൊണ്ടുപൂൎണ്ണമായ ഒരു തെൻകൂട്ടിന്റെ അടുക്കൽചെന്നുതെനീച്ചകളൊട തന്റെക്ഷുത്തു ശമിപ്പിക്കുന്നതിന്ന അല്പംതെൻതരെണമെന്നു വിനയപൂൎവ്വമായി യാചിച്ചു. അപ്പൊൾ അവയിൽ ഒരുതെനീച്ച അ

തിനൊടുചൊദിച്ചു. "വെനൽകാലത്തു നീ എന്തു ചെയ്യുകയായിരുന്നു. ഞങ്ങളെപ്പൊലെ നീയും ഭക്ഷണത്തിനുവെണ്ടതിനെ ശെഖരിച്ചുവയ്ക്കാതിരുന്നതുഎന്തുകൊണ്ടാണ്?,, വിട്ടിൽപറഞ്ഞു. "വൎഷകാലംവരുമെന്നുള്ള വിചാരംഇല്ലാതെ പാനവും ഗാനവും നൃത്തവുംചെയ്തുഞാൻ ഇതുവരയും കാലംകഴിച്ചുപൊയി,, അപ്പൊൾതെനീച്ച ഇപ്രകാരംപറഞ്ഞു. "എന്നാൽ ഞങ്ങളുടെമാതിരി അപ്രകാരംഅല്ല-ഞങ്ങൾ വെനൽകാലത്തിൽ നന്നായി ശ്രമപ്പെട്ടു ക്ഷാമകാലത്തെക്കുവെണ്ടുന്ന ആഹാരത്തെ സംഗ്രഹിച്ചുവയ്ക്കുന്നു. വെനൽകാലത്തു പാനവും ഗാനവും നൃത്തവുംചെയ്തുനടന്നാൽ വൎഷകാലത്തിൽ ഉപവസിക്കെണ്ടിവരും.,,

## ൭ാം പാഠം.

## ധനികന്മാരും ദരിദ്രന്മാരും

പലപ്രകാരെണഉള്ള കൂലിക്കുവെലചെയ്തു കാലക്ഷെപംചെയ്യുന്ന ആളുകൾക്കുടാതെ തങ്ങളൊ തങ്ങളുടെ പിതാക്കന്മാരൊ കാരണവന്മാരൊ സമ്പാദിച്ചിട്ടുള്ള മുതലുകൊണ്ടു സുഖമായികാലക്ഷെപംചെയ്യുന്ന ആളുകളും ഉണ്ട. ഇപ്രകാരം ഉള്ള ധനികന്മാരിൽതന്നെ അനെകംപെർ ബഹുശ്രമമുള്ള ഉദ്യൊഗങ്ങളെ ഭരിക്കുന്നു. എന്നാൽ അത

അവർ സ്വെച്ശയാചെയ്യുന്നതാണ. അവരുഉപ ജീവനത്തിനവെണ്ടിഅല്ല ഇങ്ങനെശ്രമപ്പെടുന്ന ത്-അവക്കു ഉപജീവനം സ്വന്തമുതലുകൊണ്ടുത ന്നെ നിൎവ്വഹിക്കാം.

ഏറിയ രാജ്യങ്ങളും കാലക്ഷെപത്തിന വെണ്ടി വെലചെയ്യുന്നവരെഉള്ളു. എല്ലാവരും അല്ലെങ്കി ൽ അധികംപെരും വെലചെയ്യാതെകാലക്ഷെ പംചെയ്യാൻ തക്കവണ്ണം ധനികന്മാരായിട്ടുള്ള ദെശം ഒന്നും ഇല്ല. എന്നാൽ എല്ലാവരും ദരിദ്ര ന്മാരായിട്ടുള്ള ദെശങ്ങൾ അനവധിഉണ്ട. എല്ലാ വരും തങ്ങളുടെ നിത്യവൃത്തിക്കവെണ്ടി വെലചെ യ്യുകഴിയുന്ന ഉള്ള ദെശങ്ങളിലെ ജനങ്ങൾ ൧൦ം ദെശത്തിലുള്ള വെലക്കാരെക്കാളും ഏററവും കൃപ ണന്മാരാകുന്നു. അപരിഷ്കൃതജനങ്ങളിൽ മിക്ക വരും പ്രായെണ ഉപവസിക്കുന്നവരും നഗ്നന്മാ രും ആയിരിക്കുന്നു. എന്നാൽ ഏതുദെശത്തിലാ ണൊ വസ്തുവകകൾ നിബ്ബാധങ്ങളായും ജനങ്ങ ൾ നിസ്പൃഹന്മാരായും ഇരിക്കുന്നു ആ ദെശത്തി ലെ ധനം വൎദ്ധിക്കുന്നതാകുന്നു ഏററവും നിസ്പൃ ഹന്മാരായും മിതവ്യയശീലന്മാരായും ഉള്ളവര അ ലസന്മാരായും ധാരാളക്കാരായും ഇരിക്കുന്നവരെ ക്കാൾ അധികം സമ്പാദിക്കുകയും ആ സമ്പാദ്യ ത്തെ തങ്ങളുടെ കുടുംബത്തിലെക്ക കരുതിവയ്ക്കുക യും ചെയ്യുന്നു. അതിനാൽ പിന്നെ ആ കുടുംബ ത്തിൽ ജനിക്കുന്നവർ സമ്പന്നന്മാരായിരിക്കുന്നു.

വൃഥാകാലം കളയാത്തവരും അശ്രുഗ്രാഹിക ളും നിസ്സന്ദ്രന്മാരും സ്ഥിരശീലന്മാരുംആയിവള രുന്നയുവാക്കന്മാര തങ്ങളുടെനിൎവൃത്തിക്കു വെണ്ടതി ലധികം സമ്പാദിക്കുന്നതിനും അതിനാൽ മെൽ തങ്ങളുടെ കുടുംബരക്ഷസ്സു ഹെതുഭൂതന്മാരായി തീരുന്നതിനും ശക്തന്മാരായി ഭവിക്കാം ആകുടും ബത്തിൽ ജനിക്കുന്നവരും ൦രംമുതലിനെചിലവി ട്ടുകളയാതെ നെരുമാൎഗ്ഗമായുള്ള ഉത്സാഹവുംവി വെകവും മിതവ്യയവും കൊണ്ടുഅതിനെ വൎദ്ധി പ്പിക്കുന്നതായിരുന്നാൽ അവൎക്കും സ്വയമെവധ നികന്മാരായിതീരാം. ഇപ്രകാരമാകുന്നു ദാരിദ്ര്യ പീഡിതങ്ങളായ അനെകംകുടുംബങ്ങൾ ധന സമൃദ്ധിയുള്ളവയായി ഭവിച്ചിരിക്കുന്നത. ദരിദ്ര ന്മാരെല്ലാവരും തങ്ങൾധനികന്മാരായി തീരണ മെന്നു വിചാരിച്ചാൽ അതനടക്കുന്നതല്ല. എ ന്നാൽ എല്ലാവൎക്കും തങ്ങളുടെ സ്ഥിതിയെ നന്നാ ക്കണമെന്നും തങ്ങളുടെ കുടുംബത്തിലെക്കു വല്ല തും സമ്പാദിച്ചു വെക്കണമെന്നും ഇച്ശ ഉണ്ടായി രിക്കുന്നത വെണ്ടുന്നതുതന്നെ.

ഒരുത്തൻ തന്റെ സമ്പാദ്യത്തെ കുടുംബത്തെ ക്കായികരുതിവച്ചുകൂടായെന്നുവന്നാൽ അതു ‌ ‌സ്സ ഹമായിട്ടുള്ളതല്ലെയൊ? എന്നാൽ ചിലദെശങ്ങ ളിലെസ്ഥിതി ഇപ്രകാരമാകുന്നു. അവിടെ ഒരു ത്തനുള്ള സമ്പാദ്യംഎല്ലാം അവന്റെ പക്കൽ നി ന്നുതന്നെയൊ അവന്റെ മരണാനന്തരമൊ അ

പഹരിക്കപ്പെട്ടുപൊയെക്കാം. 'അവിടെയുള്ള ജ നങ്ങൾഒക്കെയും അത്യന്തം ദരിദ്രന്മാരാകുന്നു. എ ന്തെന്നാൽ എന്തെങ്കിലും സമ്പാദ്യം ഉണ്ടാക്കുന്ന തിനു ഉത്സാഹിക്കുന്നതു നിഷ്പ്രയൊജനമാണെന്നു വിചാരിച്ചു അവർ സ്വസ്ഥന്മാരായിരിക്കുന്നു.

പണ്ടു വളരെ വിളവുള്ളവയായും ജനസമൃദ്ധിയുള്ളവയായും ഇരുന്ന ചില ദെശങ്ങൾഇപ്പോൾ ക്രൂരന്മാരായ ടർക്കിദെശക്കാരുടെയും മറ്റും അധീനതയിൽ ആയതിൽപിന്നെ മരുപ്രായങ്ങളായി തീൎന്നിരിക്കുന്നു. പൂൎവ്വകാലങ്ങളിൽ ബാൎബ്ബരിയിൽ പട്ടുഉണ്ടാക്കപ്പെട്ടിരുന്നു എന്നാൽ ഇപ്പൊൾ പട്ടുപുഴുക്കളുടെ ഭക്ഷണസാധനമായ ഇലകൾ ഉള്ള മൾബെരിവൃക്ഷങ്ങൾ പ്രായെണ നശിച്ചുപൊയിരിക്കുന്നു. ഒരുത്തരും അവയെ നട്ടുണ്ടാക്കുന്നതിനു ശ്രമിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ അതിൽനിന്നുണ്ടാകുന്ന അനുഭവം ലഭിക്കുമെന്നു ഒരുത്തനും ഉറപ്പില്ല.

ശ്രീമാന്മാരായുള്ളവരുടെ എല്ലാവസ്തുവകകളെയും എടുത്തു ദരിദ്രന്മാൎക്കു വിഭജിച്ചുകൊടുക്കുകയും മെലാൽ ഒരുത്തനും സമ്പന്നനായിതീൎന്നുകൂടാ എന്നു ഒരുചട്ടം എൎപ്പെടുത്തുകയും ചെയ്യുന്നതായിരുന്നാൽ ദരിദ്രന്മാരുടെ സ്ഥിതി ഗുണപ്പെടുന്നതായിരിക്കുമൊ? ഇല്ല. പ്രത്യുത, അങ്ങിനെയായാൽ ദരിദ്രന്മാരുടെ സ്ഥിതി ഇപ്പൊഴത്തെതിൽ ദൊഷപ്പെടുകയാണചെയ്യുന്നത. അവൎക്കു പിന്നയും ഇപ്പൊ

ഴത്തെപ്പൊലെ അവരുടെ ഉപജീവനത്തിനായി വെല ചെയ്യെണ്ടിവരും; എന്തെന്നാൽ അന്നവ സ്ത്രാദികൾ ആരുടെഎങ്കിലും പ്രയത്നംകൂടാതെ ലഭിക്കുന്നതല്ല. എന്നാൽ അവൎക്കവെലചെയ്താൽ ഇപ്പൊഴത്തെപ്പൊലെ പ്രയൊജനം ഉണ്ടാകയില്ല. എന്തുകൊണ്ടെന്നാൽ, ഇപ്പൊഴത്തെപ്പൊലെ തൽക്കാലംലാഭംകൂടാതെഭാവിയായഫലത്തെ ഇച്ശിച്ച നിലങ്ങളിലും മററും കൂലികൊടുത്തുവെല ചെയ്യിക്കുന്നതിന്ന അപ്പൊൾ ആൎക്കും കഴിവുണ്ടാകയില്ല. തങ്ങൾപ്രയത്നപ്പെട്ടു ദ്രവ്യാജ്ജ്ജനംചെയ്തു ധനികന്മാരായിതീൎന്നാൽ തങ്ങളുടെ ധനങ്ങൾ ഒക്കെയും അപഹരിച്ചു വിഭജിക്കപ്പെട്ടുപൊകുമെന്നു കരുതി എല്ലാവരും തങ്ങളുടെ കാലക്ഷെപം നിൎവ്വഹിക്കുന്നതിന്നുമാത്രം അല്പമായി കൃഷികൾചെയ്തുംകൊണ്ടു കെവലം ആത്മംഭരികളായിരിക്കും.

കൃഷിപ്പിഴയൊ കുടുംബത്തിൽരൊഗാരിഷ്ടയൊകൊണ്ടു ഒരുത്തന്നുവലച്ചിലുണ്ടായി അവന്റെപക്കൽ ഉണ്ടായിരുന്ന അല്പമായമുതൽ ചിലവായിപൊയാൽ പിന്നെഅവൻ എന്താണ ചെയ്യുന്നത? അവന്ന കൂലിക്കവെലചെയ്യുന്നതിന്ന മനസ്സുണ്ടായിരിക്കും. എന്നാൽ തൽക്കാലംതന്നെപ്രയൊജനംസിദ്ധിക്കുന്ന ചില സ്വല്പവെലകൾക്കല്ലാതെ അവനെ ആരും ആക്കുകയില്ല. എന്തുകൊണ്ടെന്നാൽ അല്പവൃത്തിദ്രവ്യംകയ്യിൽഉള്ള ഏതാനുംആളുകൾകൂടിയും, തങ്ങളുടെപക്കൽ ഉള്ളതിനെ ഭാ

ഗംചെയ്തുകൊടപ്പാൻ നിൎബന്ധം ഉണ്ടായെക്കും എന്നുഭയപ്പെട്ടു, അതിനെ പരസ്യമഅറിയിക്കയില്ല. അവർ ആ ദ്രവ്യത്തെ വല്ലിടത്തും കഴിച്ചിട്ടുകളയും. മുമ്പിൽ അനെകംദെശങ്ങളിൽ ഇങ്ങനെചെയ്യുന്നത നടപ്പായിരുന്നു. ഇപ്പൊഴും വസ്തുക്കൾക്കു രക്ഷയില്ലാത്തദിക്കുകളിൽ ഇങ്ങനെ നടപ്പുണ്ട. ഒരു സ്ഥിതിയിൽദെശത്തിൽ പ്രതിവൎഷം ദാരിദ്ര്യം വൎദ്ധിച്ചുംകൊണ്ടിരിക്കും. എന്തുകൊണ്ടെന്നാൽ, ഓരൊരുത്തനും അവനവന്റെ താൽക്കാലികമായആവശ്യത്തിനുവെണ്ടുന്ന വെലയെമാത്രംഅല്ലാതെ അധികമായി വെലചെയ്കയില്ല. അപ്പൊൾ വെലക്കു യഥാക്രമമായ വിഭാഗം ഉണ്ടാകുന്നതിനുപാടില്ലാത്തതിനാൽ വെലയും ഇപ്പൊഴത്തെക്കാൾ പ്രയൊജനം കുറഞ്ഞതായിരിക്കും. ദ്രവ്യം സമ്പാദിച്ചാൽ അത തനിക്കു വച്ചുകൊള്ളുവാൻ പാടില്ലാത്തതുകൊണ്ടു ആരും ദ്രവ്യംസമ്പാദിച്ചുവയ്ക്കുന്നതിനു ശ്രമിക്കയില്ല. ഒരു കാരണങ്ങളാൽ രാജ്യത്തിൽ പരിശ്രമവും മുതലും ഇപ്പഴത്തെക്കാൾ വളരെകുറഞ്ഞുപൊകയും അനെകം അപരിഷ്കൃതജനങ്ങളിൽസാധാരണമായിട്ടുള്ളതുപൊലെ ജനങ്ങൾക്കു കഷ്ടതയും ഞെരുക്കവും വന്നുക്കൂടുകയും ചെയ്യും. ഐശ്വൎയ്യവാന്മാർ ദരിദ്രന്മാരായിതീരുമെന്നല്ലാതെ ദരിദ്രന്മാരുടെസ്ഥിതി ഗുണപ്പെടുന്നതിനുപകരം ഏററവും ദൊഷപ്പെടുകയാണചെയ്യുന്നത. എല്ലാവരും ഇപ്പൊൾകെവലം നിസ്കിഞ്ച

നന്മാരായ യാചകന്മാരായുള്ളവരുടെ അത്യന്തക ഷ്ടയായ സ്ഥിതിയിൽ ആയിപ്പൊകും. എന്നല്ല, യാചിക്കപ്പെടുന്നതിനുകൂടിയും അപ്പൊൾ യാതൊരുത്തരും ഉണ്ടായിരക്കയില്ല.

വസ്തുവകകൾക്കു രക്ഷയുണ്ടായിരിക്കുകയും, അവനവനുള്ളതിനെ അവനവൻ തന്നെ അനുഭവിക്കുന്നതിനും നെരുമാൎഗ്ഗമായി അവനവനു സമ്പാദിക്കാമെന്നുള്ളതിനെ സമ്പാദിക്കുന്നതിനും അവനവന്റെ യുക്തം പൊലെ അതിനെ സൂക്ഷിക്കുകയൊ ചിലവിടുകയൊ ചെയ്യുന്നതിനും വിരൊധംകൂടാതെ ഇരിക്കുകയും, ആകുന്നു ഐശ്വൎയ്യവാന്മാൎക്കും ദരിദ്രന്മാൎക്കുംമദ്ധ്യസ്ഥിതിയിലുള്ളവൎക്കുംഉത്തമമായിട്ടുള്ളത.

ചിലധനികന്മാർതങ്ങളുടെ സമ്പത്തുകളെ അധികം പ്രയൊജനകരമായി ഉപയൊഗപ്പെടുത്തുന്നു. എന്നാൽസ്വാത്മമാത്രപരനായിരിക്കുന്ന ഒരുത്തനുകൂടിയും തന്റെമുതലിനെ തന്റെ സമീപസ്ഥന്മാൎക്കു ഉപയൊഗമാകത്തക്കവണ്ണം ചിലവചെയ്യാതെഇരിക്കാൻ കഴിയുന്നതല്ല. ആണ്ടൊന്നിനു ൫൦,൦൦൦രൂപായുടെ മുതലെടുപ്പുള്ള ഒരുത്തന്റെ വസ്തുവകകളെ ദാരിദ്ര്യംഉള്ള ൨൦൦കുടുംബങ്ങൾക്കായിവിഭജിച്ചുകൊടുത്താൽ ഓരൊകുടുംബത്തിലെക്കു അഞ്ഞൂറുരൂപ-വിതം ആണ്ടൊന്നിനു ലഭിക്കുന്നതാകകൊണ്ടു ൨൦൦ നൂറുകുടുംബക്കാൎക്കും നിത്യവൃത്തി നിൎവ്വഹിക്കുന്നതിനു ശക്തിഉണ്ടാക

മെന്നു ചിലർവിചാരിക്കുമായിരിക്കും. എന്നാൽ ഇതഎത്രയും തെററാകുന്നു. ൧൱ ധനികനായുള്ളവൻഒരുത്തനായിട്ടു ദരിദ്രന്മാരായുള്ള നൂറുകുടുംബക്കാരു ഭക്ഷിക്കുന്നടത്തോളം ആഹാരസാധനങ്ങളെ ഭക്ഷിക്കുകയും അവർ ധരിക്കുന്നടത്തൊളം വസ്ത്രങ്ങളെ ധരിക്കുകയും ചെയ്യുയായിരുന്നാൽഅവർ വിചാരിക്കുന്നത ശരിയായിരിക്കാം. എന്നാൽ-വാസ്തവം ഇങ്ങനെഅല്ലെന്നു നമുക്കഅറിയാമല്ലൊ. അവൻതന്റെആദായത്തെ ഭൃത്യന്മാൎക്കു കൂലിക്കാൎക്കും കച്ചവടക്കാൎക്കും മററൊരൊതൊഴിലാളികൾക്കുമായിട്ടു കൊടുക്കുന്നു. അവൎആതിനെവാങ്ങിച്ചു തങ്ങളുടെകുടുംബത്തിലുള്ളവരുടെ അന്നവസ്ത്രാദികൾക്കായി ചിലവുചെയ്യുന്നു. ആയതുകൊണ്ടു വാസ്തവത്തിൽ ആ ധനികന്റെആദായത്തെ അവന്റെപക്കൽ നിന്നുഅപഹരിച്ചുമററുള്ളവൎക്കു വിഭജിച്ചു കൊടുക്കുന്നതിനാലുള്ള ഫലംസിദ്ധിക്കുന്നു. അവൻസ്വാൎത്ഥതൽപരനായിരുന്നാൽ ൧൱ കുടുംബങ്ങളുടെഒക്കെയുംസംരക്ഷണയെകുറിച്ചു ശ്രദ്ധിക്കാത്തവനായിരിക്കാം. എങ്കിലും വസ്തുതഃഅവൻ അവയെരക്ഷിക്കുന്നു. എന്തെന്നാൽ അവൻ൫൦,൦൦൦രൂപാചിലവിട്ടു ഒരുഗൃഹംഉണ്ടാക്കുന്നതിനു ആരംഭിച്ചാൽ അതിനായി ആക്കപ്പെടുന്ന വെലക്കാൎഅവരുടെ വെലക്കുള്ളകൂലികിട്ടുമ്പൊൾ ആപണം സമ്മാനമായികിട്ടിയാലത്തെപ്പൊലെഉള്ളഫലംസിദ്ധിക്കുന്നു. എ

ന്നാൽ ഭെദംഇത്രമാത്രമെ ഒള്ളൂ. അവർവെല
ചെയ്യുതിന ക്രമപ്രകാരംവരുവാനുള്ള ക്രൂലിയെ
വാങ്ങിച്ച ഉപജിവനംകഴിക്കുന്നു. അല്ലാതെ ധ
ൎമ്മമായികൊടുക്കുന്നതിനെ വാങ്ങിച്ച കാലക്ഷെ
പംചെയ്യുന്നില്ല. എന്നാൽ മെൽപറഞ്ഞ രണ്ടിൽ
ഏതുവിധത്തിലായാലും അവൎക്കുവെണ്ടുന്ന അന്ന
വസ്ത്രാദികളിൽ കൂടുതൽകുറവുണ്ടാകുന്നതല്ല.
ഒരുധനികനായുള്ളവൻ തന്റെ ആദായത്തെ
ഒക്കെയും ചിലവുചെയ്യാതെ അതിൽ അധികഭാ
ഗത്തെ സൂക്ഷിച്ചുവയ്ക്കുന്നുഎങ്കിൽ അത അനെക
ജനങ്ങൾക്കു ഉപജീവനത്തിനു നിദാനമായി
ഭവിക്കുന്നതാണ. എന്തുകൊണ്ടെന്നാൽ ഠരം കാ
ലത്തിൽ പണം സൂക്ഷിച്ചുവയ്ക്കുന്ന ഒരുത്തനും കെ
വലം പെട്ടിയിൽ പൂട്ടിവയ്ക്കാറില്ല. അതിനെ പ
ലിശക്കുകൊടുക്കുകയാകുന്നു ചെയ്യുന്നത. ആവശ്യ
മെരത്തിന്നായി ഭവനം പണിയിക്കുന്നതിനു വെ
ണ്ടി പതിനായിരം രൂപാ ചിലവുചെയ്യാൻ ഇ
ച്ശിക്കുന്ന ഒരുത്തൻ ആ രൂപാ അത്രയും സംഗ്രഹി
ച്ചുവയ്ക്കുന്നതായിരുന്നാൽ കൃഷിക്കാരും കച്ചവട
ക്കാരും മറ്റുതൊഴിലാളികളും അതിനെകടമായി
വാങ്ങിച്ച അവരവരുടെ തൊഴിലുകൾക്കായി ഉ
പയൊഗപ്പെടുത്തി കൊടുക്കാനുള്ള പലിശയും
കൊടുത്തു അതിനുമെലും ലാഭംഉണ്ടാക്കുന്നു. ഇ
തിനായിട്ടു അവർ വെലക്കാരെകൊണ്ടു നിലങ്ങൾ
വെട്ടിതെളിക്കയും വസ്ത്രങ്ങൾ നെയ്യിച്ചുവരുത്തുക

യും ദെശാന്തരങ്ങളിൽനിന്നും സാമാനങ്ങൾ വരു
ത്തുകയും ചെയ്യുന്നു. അപ്പൊൾദെശത്തു സമ്പത്തു
വദ്ധിക്കുന്നു.

അതുകൊണ്ടു ധനികനായുള്ളവന മററുള്ളവ
രെക്കാൾ ആധിക്യംദ്രവ്യപുഷ്ടി ഉണ്ടെങ്കിലും വാസ്ത
വത്തിങ്കൽ അവൻ ഒരുത്തനായി അതിനെഅനുഭ
വിച്ചു എത്തിക്കുന്നില്ല. അവൻ മററുള്ളവൎക്കു അ
നുലഭിക്കുന്നതിനു ഹെതുഭൂതനായിരിക്കുന്നു. വെ
റെഒരുപ്രകാരെണ ധനം മററുള്ളവൎക്കു വിഭജി
ച്ചുകൊടുക്കുന്നതിനെക്കാൾ ഇപ്രകാരം ചെയ്യുന്ന
താകുന്നു സൎവ്വഥാപ്രയൊജനകരമായിട്ടുള്ളത.

ധനികന്മാരാണ ദരിദ്രന്മാരെ കൃപണന്മാരാ
ക്കിതീക്കുന്നുഎന്നുള്ള ബൊധം തെററാണെന്നുള്ള
ത താഴെ പറയുന്ന കഥയാൽ പ്രത്യക്ഷമാകുന്നു.

ഒരിക്കൽ ശരീരത്തിലുള്ള സകല അവയവങ്ങ
ളും കൂടിഉദരം അവയെകൊണ്ടു വെലചെയ്യിക്ക
യും പകരമായി ഒന്നുംചെയ്യാതെ അവ ഉണ്ടാക്കി
കൊടുക്കുന്നതിനെ എല്ലാം അനുഭവിച്ചു എത്തിക്ക
കയുംചെയ്യുന്നുഎന്ന അസ്വാരസ്യംഭാവിച്ചുതുടങ്ങി.
അതെല്ലാം താന്താങ്ങളുടെ പ്രത്യെകമുള്ള പ്രവൃ
ത്തികളെ ചെയ്കയില്ലെന്നു നിശ്ചയിച്ചു. പാദങ്ങ
ൾഉദരത്തെവഹിച്ചുംകൊണ്ടു നടക്കാതെയും കൈ
കൾഉദരത്തിനായി വായിൽആഹാരത്തെഇടാതെ
യും ഇങ്ങനെശെഷം അവയവങ്ങളും അതാതി
ന്റെ പ്രവൃത്തികൾചെയ്യാതെഇരുന്നു. എന്നാൽ

ഉദരം കുറെനെരത്തെക്കു നിരാഹാരമായിരുന്ന പ്പൊൾ അവയവങ്ങൾഎല്ലാം കഷ്ടപ്പെടുവാൻതു ടങ്ങി കാലുകളും കൈകളും തളൎന്നുതുടങ്ങി. നെ ത്രങ്ങൾക്കു ഗ്രഹണശക്തിഇല്ലാതെ ആയിതുട ങ്ങി ദെഹത്തിന്നു ആലസ്യവും ക്ഷീണതയും ഉണ്ടാ യി അപ്പൊൾ ഉദരംപറഞ്ഞു "അല്ലയൊ ബുദ്ധി ഹീനങ്ങളായ അവയവങ്ങളെ, നിങ്ങൾ എനിക്കാ യിട്ടു ചെയ്തിരുന്നതൊക്കയും നിങ്ങൾക്കുതന്നെ ആ യിരുന്നു എന്നു നിങ്ങൾ ഇപ്പൊൾ കാണുന്നുവ ല്ലൊ. എനിക്കായിട്ടുതന്ന ആഹാരംഒക്കെയും ഞാ ൻ എകാകിയായിഭക്ഷിച്ചുകളഞ്ഞില്ല. ഞാൻ അ തിനെ ദഹിപ്പിച്ചു രക്തമായി പരിണമിപ്പിച്ചു നി ങ്ങൾ ഓരൊരുത്തൎക്കു പൊഷണത്തിനായിട്ടു അനെ കംവഴികളിൽക്കൂടി അയച്ചിരുന്നു. നിങ്ങൾഎന്നെ പൊഷിപ്പിക്കുന്നതിൽ പ്രവൃത്തന്മാരായിരുന്നാൽ ഞാൻ പകരമായിട്ടു നിങ്ങളെപൊഷിപ്പിക്കുന്ന രക്തനാഡികളെ പൊഷിപ്പിക്കും.

## ൱ാം പാഠം

## മൂലധനം

ഒരുധനികൻ തനിക്കു ആണ്ടൊന്നിനുവരവുള്ള പതിനായിരമൊ നൂറായിരമൊ രൂപാ തന്റെ ആവശ്യകങ്ങൾക്കായിതന്നെ ചിലവുചെയ്യുമ്പൊ

ൾ ആ ദെശത്തിലെ ആകപ്പാടെ ഉള്ള സംമ്പത്തിൽ അവൻ ചിലവുചെയ്യിടത്തൊളം കുറവുണ്ടാകു ന്നില്ല. എന്നാൽ അവൻ ഭക്ഷിക്കുകയും ധരിക്കുക യുമൊ മറ്റു വല്ലപ്രകാരെണ അനുഭവിച്ചെത്തിക്കു കയൊ ചെയ്യുന്നതുമാത്രമെ കുറവുണ്ടാവു. ശെ ഷം അവൻതൻെറ ഭൃത്യന്മാൎക്കും കൂലിക്കാൎക്കുമായി അന്നവസ്ത്രാദികളായിട്ടും പണമായിട്ടും കൊടുക്കു ന്നു. അവൻ ൦രം കൊടുക്കുന്നതിനെ അവൎക്കുത ന്നെ വെറുതെകൊടുക്കുന്നതായിരുന്നാൽ അവർ തങ്ങളുടെ ഉപജീവനത്തിനു വെണ്ടുന്നതിനെ സ മ്പാദിക്കുന്നതിനു യാതൊരു പ്രയത്നവും ചെയ്യാ തെ അലസന്മാരായിരിക്കുമെന്നല്ലാതെ ദെശത്തി ൽ അന്നവസ്ത്രാദികൾക്കു യാതൊരുകുറ്റവും ഉ ണ്ടായിരിക്കയില്ല.

എന്നാൽ അവൎക്കു യാതൊരുപ്രവൃത്തിയുംഇല്ലാ തെ സ്വസ്ഥമായിരിക്കുന്നതിനെക്കാൾ അല്പമാ യിരുന്നാലും എന്തെങ്കിലും പ്രവൃത്തി ഉണ്ടായിരിക്കു ന്നതാകുന്നു നന്നായിട്ടുള്ളത.

ചിലവുചെയ്യപ്പെടുന്ന പണത്തിൽ അധികഭാ ഗവും ചിലവാകുന്നതിലധികംമുതൽ വരുത്തുന്ന തും അതിനാൽ ദെശത്തിൽ ആകപ്പാടെ സംമ്പത്തി നെവൎദ്ധിപ്പിക്കുന്നതും ആയ വെലകൾ ചെയ്യിക്കു ന്നതിനായിട്ടാകുന്നു. എങ്ങനെഎന്നാൽ നാം ഒരു ഉദ്യാനം ഉണ്ടാക്കിക്കുന്നതിനൊ തൈക്കണ്ണിയിക്കു

ലംരക്ഷിചെയ്യിക്കുന്നതിനൊ കൊയ്ത്തു കാലത്തിൽ കച്ചവടത്തിനായി നെല്ലുശെഖരിക്കുന്നതിനൊ ആളു വരെ നിയമിച്ചാൽ ആ വകക്കായി നാം ചിലവു ചെയ്യുതിലധികംപണം പിന്നെ വിളവെടുക്കു മ്പൊഴൊ മുമ്പിൽശെഖരിപ്പിച്ചനെല്ലു വില്ക്കുമ്പൊ ഴൊ കിട്ടുന്നതാകുന്നു. അതുകൊണ്ടു നാം വ്യയം ചെയ്യുന്നപണം ഉദ്യാനാദികൾക്കായി ചിലവു ചെയ്യുാൽ നഷ്ടമായിഭവിക്കുംപൊലെ നഷ്ടമാ കാതെ കൂടുതലൊടുംകൂടിതിരിച്ചു നമുക്കു ലഭിക്കു ന്നു. ഇങ്ങനെയുള്ള കൂടുതൽ ലാഭം എന്നും അതി നായി ചിലവുചെയ്യുന്നപണം മൂലധനം എന്നും വ്യവഹരിക്കപ്പെടുന്നു.

ഇപ്രകാരം ധനത്തെവ്യയംചെയ്യുന്ന ഒരുത്തനു അതുതിരിച്ചുകിട്ടിയാൽ പുനശ്ച അപ്രകാരംതന്നെ ചെയ്യു പ്രതിവഷം അനെകം വെലക്കാരെആക്കി വെലചെയ്യിച്ചുകൊണ്ടിരിക്കാം. അവൻ ആണ്ടു തൊറും തന്റെലാഭത്തിൽ ഒരുഭാഗത്തെ സൂക്ഷി ക്കുകയും അതിനെ മൂലധനത്തൊടു ചെക്കുകയും ചെയ്യുന്നതായിരുന്നാൽ അവനുക്രമെണ അധിക മധികം വെലക്കാരെആക്കി വെലകൾചെയ്യിച്ച ലാഭംഉണ്ടാക്കുകയും തന്മൂലമായി ദെശത്തിലെ സമ്പത്തിനെ വദ്ധിപ്പിക്കുകയും ചെയ്യാം. അവൻ ദെശത്തിലെ ധനാഭിവൃദ്ധിയെകുറിച്ചു ഒരുവെള അശ്രദ്ധിക്കാതെ സ്വപ്രയൊജനത്തെ മാത്രം നൊക്കുന്നവനായിരുന്നാലും അവന്റെ പ്രവൃത്തി

ദെശത്തിൽ നിശ്ചയമായി സമ്പത്തിന്റെ അഭിവൃദ്ധിക്കഹെതുവായി തീരുന്നതാണ. എന്തുകൊണ്ടെന്നാൽ, പരന്മാരുടെ ധനത്തിന്ന കുറവുവരുത്താതെ താന്താങ്ങളുടെധനത്തെ വൎദ്ധിപ്പിക്കുന്ന എല്ലാപെരും അത്രയ്ക്കും ജനസമുദായത്തിന്റെ ഐശ്വൎയ്യത്തെ വൎദ്ധിപ്പിക്കതന്നെ ചെയ്യുന്നുഎന്ന സ്പഷ്ടമാകുന്നു. ചിലപ്പൊൾ മറെറാരുത്തന്റെ നഷ്ടത്താൽ ഒരുത്തന്നലാഭമുണ്ടാകുന്നു. അപ്പൊൾ ദെശത്തിലെ സമ്പത്തിന്ന യാതൊരുക്കൂട്ടതലും ഉണ്ടാകുന്നില്ല. ഒരുത്തൻ ദ്യൂതംകൊണ്ടൊയാച്ഞാവൃത്തികൊണ്ടൊ ചൌൎയ്യംകൊണ്ടൊ ധനികനായിതീൎന്നാൽ മററുള്ളവൎക്ക അവന്നലഭിച്ചെടത്തൊളം ധനം നഷ്ടമായിതീരുന്നു. എന്നാൽ അവൻ കൃഷികൊണ്ടൊ കച്ചവടംകൊണ്ടൊ സമ്പന്നനായിതീരുന്നുഎങ്കിൽ അവന്റെ സമ്പാദ്യം മറെറാരുത്തൎക്കും നഷ്ടംവന്നലഭിച്ചിട്ടുള്ളതല്ലാത്തതുകൊണ്ടു അത അത്രയും ദെശത്തിലെഐശ്വൎയ്യത്തിന്ന ഒരുക്കൂട്ടതലായിരിക്കും.

സ്വയമായികച്ചവടത്തിലുംമററും പ്രവൎത്തിക്കാതെതന്നെ അനെകംപെര അങ്ങനെപ്രവൎത്തിക്കുന്നവൎക്ക പണം കടമായികൊടുത്തുഇപ്രകാരം ലാഭംഉണ്ടാക്കാറുണ്ട ഒരുത്തന്ന കുഡുംബധനമായൊ സ്വസംപാദ്യമായൊ ആയിരം രൂപാഉണ്ടായിരിക്കയും അവന്നഅതിനെകൊണ്ടു ലാഭംഉണ്ടാക്കുന്നതിന്നുള്ളമാൎഗ്ഗം അറിവാൻവഹിയാതിരിക്കയുംചെ

യ്യാൽ അവൻ അതിനെ തന്റെ കുഞ്ഞുകുട്ടികൾ
ക്കായിട്ട ഒരു ഉറപ്പുള്ള പെട്ടിയിൽ ഇട്ടുപൂട്ടിവയ്ക്കു
ന്നു എങ്കിൽ, അതുകൊണ്ട അവന്റെ ആയുഷ്ക്കാ
ലം മുഴുവൻ അവനു യാതൊരു പ്രയോജനവും ഉ
ണ്ടാകുന്നതല്ല. ഇരുപതൊ മുപ്പതൊ സംവത്സ
രം കഴിഞ്ഞതിന്റെ ശെഷവും അവന്റെ ശെഷ
ക്കാര ആ പെട്ടിതുറന്നുനൊക്കിയാൽ അതിൽ അ
ദ്യം വച്ചിരുന്ന രൂപാമാത്രമെ ഉണ്ടായിരിക്കയൊ
ള്ളു. ഒരുവെള അവൻ ആണ്ടുതൊറും അതിൽനി
ന്നു അമ്പതുരൂപാവീതം ചിലവിനായി എടുത്തുവ
ന്നു എങ്കിൽ ഇരുപത സംവത്സരം കഴിയുമ്പൊൾ
ആ രൂപാ എല്ലാം അവസാനിച്ചുപൊകയും ചെ
യ്യും. എന്നാൽ അവൻ ആ രൂപാ അത്രയും ഒരു
വ്യാപാരിക്കു കടമായികൊടുക്കുന്നതായിരുന്നാൽ
അവനു ആണ്ടൊന്നിനു ൫൦ രൂപാവരെ പലി
ശകിട്ടാവുന്നതാണ. ഇങ്ങനെ പലിശ കൊടുക്കുന്ന
തിനു ആ വ്യാപാരിക്കു വിസമ്മതം ഉണ്ടായിരിക്ക
യും ഇല്ല. എന്തെന്നാൽ ആ വ്യാപാരിക്കു ൧൦൦൦ അ
യിരം രൂപായ്ക്കു വസ്ത്രങ്ങൾ നെയ്യിച്ചുവരുത്തുകയും
മെശ, കസെരിമുതലായ സാമാനങ്ങൾ ഉണ്ടാക്കി
ക്കയും മററും ചെയ്തു അവയെ ഒക്കയും വിററാൽ ഒരാ
ണ്ടുകൊണ്ട ഇരുനൂറൊ മുന്നൊറൊ രൂപാ ലാഭം
കിട്ടാവുന്നതാകുന്നു. അതിൽനിന്നും ൫൦ രൂപാ
കൊടുത്തുപൊയാലും ശിഷ്ടമത്രയും ലാഭമായിരി
ക്കുമെല്ലൊ. കച്ചവടക്കാരും വ്യാപാരികളും തങ്ങ

ളുടെ തൊഴിലിനായി ഉപയൊഗിച്ചുവരുന്നധന ത്തിൽ അധികഭാഗവും ഇപ്രകാരം ഓരൊരുത്ത രൊടു കടമായിവാങ്ങിച്ചിട്ടുള്ളതായിരിക്കും.

ഒരുദെശത്തിൽ ധനംഅധികം ഉള്ളെടത്തൊളം വെലക്കാൎക്കു ഗുണംഉണ്ടാകുന്നു. എന്തെന്നാൽ യ ജമാനൻ ദരിദ്രനായിഭവിക്കുംതൊറും അവനു അ ധികംവെലക്കാരെത്തക്കു അവൎക്കു കൂലികൊടുക്കു ന്നതിനു ശക്തിഇല്ലാതെയായിതീരും.

നൂതനമായിജനവാസം തുടങ്ങിയഒരു ദെശ ത്തിൽ ദരിദ്രനായുള്ളഒരുത്തൻ തന്റെപറമ്പിൽ നല്ലവിളവുള്ളതായ ഒരുഭാഗംകിളെയ്ക്കുന്നതിനുസ ഹായിക്കെണമെന്നും അദ്ധ്വാനത്തിനു അതി ലുണ്ടാകുന്ന വിളവിൽ ഒരുഭാഗം തന്നുകൊള്ളാ മെന്നും തന്റെസമീപസ്ഥനൊടു അപെക്ഷിച്ചാ ൽഅവൻ ഇപ്രകാരം പറയുന്നതായിരിക്കും..“ഞാ ൻനിനക്കു വെണ്ടികിളെയ്ക്കുന്ന ദിവസങ്ങളിൽഎ നിക്കു കാലക്ഷെപത്തിനു യാതൊന്നും ഇല്ലല്ലൊ അതുകൊണ്ടുഞാൻ കിളെയ്ക്കണമെങ്കിൽ എനിക്കു അന്നന്നു കൂലിതരണം.„ എന്നാൽ ആദരിദ്രനായു ള്ളവനു നിത്യതനിൎവ്വഹിക്കുന്നതിനു അത്യാവശ്യ മായി വെണ്ടുന്ന വല്ലതും അല്ലാതെ ധനമായി യാതൊന്നും ഇല്ലാതിരുന്നാൽ വിളവെടുക്കുന്നതുവ രെ കൂലികൊടുക്കാൻകഴിയുന്നതല്ല. അതുകൊണ്ടു അവന്റെ പറമ്പുകിളെക്കപ്പെടാതെ കിടന്നുപൊ കയും അവനുഭക്ഷണത്തിനുവെണ്ടി വന്യങ്ങളാ

യിരിക്കുന്ന ഫലമൂലങ്ങളെ അന്വെഷിച്ച വന
ങ്ങളിൽ പൊകയൊ ഭിക്ഷഎടുക്കുകയൊ ചെ
യ്യെണ്ടിവരികയും ചെയ്യും. ഏററവും വിളവുള്ളൊ
രുദെശത്തിൽ തന്നെയും ആളുകൾക്കു ഓരൊവെ
ലകൾ ചെയ്യിക്കുന്നതിന്നു ധനംഇല്ലാതെ യിരു
ന്നാൽഅവിടെഉള്ളവൎക്കൊക്കെയും ഇപ്രകാരംത
ന്നെചെയ്യെണ്ടിവരും.അവൎക്കംരം കഷ്ടപ്പാടവള
രെകാലത്തെയ്ക്കു ഉണ്ടായിരിക്കും. എന്നാൽഅവ
ർഎനകെന പ്രകാരെണഅല്പംധനം സമ്പാദി
ച്ചാൽ പിന്നെഅതിനെ വൎദ്ധിപ്പിക്കുന്നത അവ
ൎക്കത്ര പ്രയാസമുള്ളതാ യിരിക്കയില്ല. എന്തു
കൊണ്ടെന്നാൽ ധനംകൊണ്ടുതന്നെധനം സമ്പാ
ദിക്കാൻ കഴിയൂ മൂലധനമായിഎന്തെങ്കിലുംക്രൂടാ
തെവെലകൾ ചെയ്യിക്കുന്നതിന്നും ലാഭംഉണ്ടാ
ക്കുന്നതിന്നും കഴിയുന്നതല്ല. ധാന്യങ്ങളെ കൃഷി
ചെയ്തുഎടുക്കുന്നത പരിശ്രമത്താലാകുന്നു. എന്നാ
ൽ വിതയ്ക്കുന്നതിന്നും, കൊയ്ത്തുകാലമാകുന്നതുവരെ
വെലക്കാരന്നു കൊടുക്കുന്നതിന്നുമായി മുമ്പിൽക്രൂട്ടി
കുറെധനം അപെക്ഷിതമാണ. ആ വെലക്കാര
ൻറ്പണിആയുധങ്ങൾ മററആയുധങ്ങളെകൊ
ണ്ടുണ്ടാക്കപ്പെട്ടവയാണ. വൃക്ഷങ്ങളെച്ഛെദിക്കുന്ന
തിന്നുള്ള കൊടാലികളുടെകൈകൾ മരത്തിനാലും
അവയുടെ ധാര ഇരുമ്പായുധങ്ങളെകൊണ്ടു ആക
രത്തിൽനിന്നും കുഴിച്ചെടുത്തിട്ടുള്ള ഇരുമ്പിനാലും
ആകുന്നു. പ്രായെണഎല്ലാവെലകളിലും ഇപ്ര

കാരമുള്ള അന്ന്യോന്ന്യാശ്രയം ഉണ്ട. അപ്പോൾ മ നുഷ്യൎക്ക ആദ്യം ആയുധങ്ങളായിട്ട കമ്പുകളും ക ല്ലുകളും അവരുടെകൈകളും അല്ലാതെ വെറെ യാതൊന്നും ഇല്ലാതിരുന്നസമയം അവൎക്കഎന്തെ ങ്കിലും വെലകൾചെയ്യുന്നതിന എത്രകാലതാമ സവും പ്രയാസവും വെണ്ടിവന്നിരിക്കുമെന്ന ഊ ഹിക്കാമെല്ലൊ.

ധനപുഷ്ടി ഇല്ലാത്തദെശങ്ങളിൽ ജനങ്ങൾ ചു രുക്കവും ഉള്ളവൎതങ്ങളുടെ നിത്യതക്ക മറ്റുനി ൎവ്വാഹംഇല്ലായ്കയാൽ അദ്ധ്വാനിക്കുന്നവരും ആ യിരുന്നാലും അവരുടെ അന്നവസ്ത്രഭവനാദികൾ വളരെ ഹീനങ്ങളായിരിക്കും. ധനപുഷ്ടിയുള്ളദെ ശങ്ങളിൽ ജനങ്ങൾ അധികംഉണ്ടായിരിക്കയും അവൎക്ക അത്ര അദ്ധ്വാനപ്പെട്ട വെലചെയ്യെണ മെന്നില്ലാതെഇരിക്കയും ചെയ്യുകാലും അവിടെ ഉ ള്ളവരിൽ അതിദരിദ്രന്മാരുടെ സ്ഥിതിയും മെൽ പറഞ്ഞവരുടെ സ്ഥിതിയെക്കാൾ വളരെസുഖമു ള്ളതായിരിക്കും.

ഒരുകൃഷിക്കാരൻ തന്റെനിലംകൃഷിചെയ്യിക്കു ന്നതിന കൂലിക്കാൎക്കും കാളകൾക്കുംവെണ്ടി ചില വുചെയ്യുന്നതൊ, അല്ലങ്കിൽ ഒരു ചരക്കുകച്ചവട ക്കാരൻ വസ്ത്രംനെയ്യുവരുത്തുന്നതിന നെയ്ത്തുകാ ൎക്കുകൂലിയായികൊടുക്കുന്നതൊആയധനം ജംഗ മൂലധനംഎന്നപറയപ്പെടുന്നു. എന്തെന്നാൽ ആ തുകകൾ ഉടെ അവരുടെപക്കൽനിന്നും വിട്ടുപൊകു

യും പിന്നെധാന്യരൂപെണയൊ വസ്ത്രരൂപെണ യൊതിരിച്ചുവന്നു ചെരുകയും ചെയ്യുന്നതിനാൽ ജംഗമമായിട്ടാകുന്നു ലാഭം ഉണ്ടാകുന്നത. കൃഷിക്കാരന്റെ കളപ്പുരകളും കാള, കലപ്പ, മുതലായവയും ചരക്കുകച്ചവടക്കാരന്റെതറികളും മറ്റുനെയ്ത്തുസാമാനങ്ങളും സ്ഥാവരമൂലധനമെന്നു പറയപ്പെടുന്നു. എന്തെന്നാൽ അവ ഉപയൊഗയൊഗ്യങ്ങളായിരിക്കുന്നതുവരെയും കൈകാൎയ്യം ചെയ്യാവുന്നവയും കൈവിട്ടുകൊടുക്കെണ്ടാത്തവയും ആകുന്നതിനാൽ സ്ഥാവരങ്ങളായിട്ടാകുന്നു ലാഭത്തെ ഉണ്ടാക്കുന്നത.

എന്നാൽ ഒരു കൃഷിക്കാരൻ തന്റെ ഉപയൊഗത്തിനായിട്ടല്ലാതെ കച്ചവടത്തിനായിട്ടു കാളകളെ വളൎത്തുന്നതായിരുന്നാൽ അവ അവന്റെ ജംഗമമൂലധനത്തിൽ ഒരുഭാഗമായിതീരും.

ഒരു വലിയ കച്ചവടക്കാരനൊ തൊഴിലാളിയൊ അധികമായി ലാഭംഎടുക്കുമ്പൊഴാണ കൂലികുറഞ്ഞുപൊകുന്നതഎന്നു വിചാരിക്കുന്നത ഒരുതെറ്റാകുന്നു. പരമാൎത്ഥംഇതിനു വിപരിതമായിട്ടാണ. ഏതൊരു വ്യാപാരത്തിനെങ്കിലും നടപ്പില്ലാതെവരുമ്പൊൾ വലിയവ്യാപാരികൾക്കുതങ്ങളുടെ സാമാനങ്ങളെ വളരെകുറഞ്ഞവിലക്കു വിൽക്കെണ്ടിവരികയും അതിനാൽഅവർ വെലക്കാൎക്കുകഴിയുന്നടത്തൊളം കൂലികുറച്ചുകൊടുക്കുകയുംചെയ്യുന്നു. അപ്പൊൾകച്ചവടക്കാൎക്കു ലാഭവുംവെലക്കാ

ക്കൂലിയും കുറവാകുന്നു. ഏതദ്വിപരീതമായിട്ടു കച്ചവടത്തിനു നടപ്പുണ്ടായിരുന്നാൽ വ്യാപാരികൾക്കു അധികലാഭംഉണ്ടാകയും അതിനാൽഅവർവെലക്കാരെ അധികമായും കൂടിയകൂലികൊടുത്തും ആക്കുകയുംചെയ്യും. ഒരുസാധാരണ വെലക്കാരനു കിട്ടുന്നതിലധികം കൂലിഒരുനല്ല വെലക്കാരനു കൊടുക്കെണമെങ്കിലും നല്ലവെലക്കാരെകൊണ്ടു വെലചെയ്യിക്കുന്നതാണ പ്രായെണഅധികം പ്രയൊജനമുള്ളത. അതുകൊണ്ടു കൂലിക്കും ലാഭത്തിനും കൂടുതൽയൗഗപദ്യെനതന്നെ ഇരിക്കുന്നു.

അനെകം ആളുകൾ കൂടിചെയ്യെണ്ടുന്നതായ വെലയെ അല്പംആളുകൾക്കുചെയ്യത്തക്കവണ്ണംപുതുതായി ഒരുപണിആയുധമൊ ഒരുയന്ത്രമൊആദ്യംനിൎമ്മിക്കപ്പെട്ടപ്പൊൾഅതുനിമിത്തംഅനെകംആളുകൾക്കു വെലഇല്ലാതെ ആയിപ്പൊകുന്നതാണ എന്നാൽ പരിണാമത്തിങ്കൽ അതുനിമിത്തമായിട്ടുവളരെ അധികംആളുകൾക്കു പ്രായെണഎപ്പൊഴും വെലഉണ്ടായിവരികയാണ ചെയ്യുന്നത. എങ്ങനെഎന്നാൽ അച്ചടിക്കുന്നതിനുള്ള കൗശലം ആദ്യം നിൎമ്മിക്കപ്പെട്ടപ്പൊൾ പുസ്തകങ്ങൾ പകൎത്തി എഴുതുന്നതിനാൽ കാലക്ഷെപം ചെയ്തു വന്നിരുന്ന അനെകം ആളുകൾക്കു വെലയില്ലാതെആയി. എന്തെന്നാൽ പരസ്സഹസ്രംലെഖകന്മാരാൽ എഴുതി തീൎക്കുവാൻ കഴിയുന്നപ്ര

ത്തികൾ ഏതാനും അച്ചടിക്കാരാൽ അച്ചടിക്കപ്പെടുവാൻ കഴിഞ്ഞു വന്നു. എന്നാൽ അല്പകാലം കൊണ്ടു പുസ്തകങ്ങൾക്കു വളരെ വിലകുറവായിതീരുകയും അതിനാൽ അനേകം ആളുകൾ അവയെ വാങ്ങിപ്പാൻ ശക്തന്മാരാകയും ചെയ്യുപ്പോൾ മുൻപിൽ അനേകം ജനങ്ങൾ പകൎപ്പെഴുത്തുകാരായിരുന്നതിലും വളരെ അധികം ആളുകൾ അച്ചടിവേലക്കായി ഏൎപ്പെട്ടു. പ്രായേണ എന്തെങ്കിലും യന്ത്രങ്ങൾ നൂതനമായി നിൎമ്മിക്കപ്പെടുമ്പോൾ സംഭവിക്കുന്നത ഈ വിധം തന്നെ ആകുന്നു.

ധനത്തെ ഉപയോഗിക്കുന്നതിനു ഒരു മാൎഗ്ഗം ഉള്ളത ജനസമുദായത്തിനു മറ്റെല്ലാവറ്റിനെക്കാളും ഗുണകരമാണെങ്കിലും അതു തങ്ങൾക്കു ദൊഷകരമെന്നതു പൊലെ വിചാരിച്ചു ജനങ്ങൾ അതിൽ വിരസംഭാവിക്കുമായിരിക്കാം. നെല്ലു മുതലായ ധാന്യങ്ങളെ കച്ചവടം ചെയ്യുവരുന്ന ഒരുത്തൻ അവശ്യം വിലസൗഖ്യം വരുമ്പൊൾ വാങ്ങിക്കായും വിലകൂടുതൽ വരുമ്പൊൾ തന്റെ ലാഭത്തിനു വെണ്ടി വില്ക്കുകയും ചെയ്യുന്നതിൽ ജാഗ്രൂകനായിരിക്കുന്നു. എന്നാൽ വിചാരമൂഢനായ ഒരുത്തൻ നെല്ലിനു വിലകൂടുമ്പൊൾ അതിനു നെൽകച്ചവടക്കാരെ കാരണമായി വിചാരിക്കുമായിരിക്കാം. എന്നാൽ വസ്തുതഃ ക്ഷാമകാലങ്ങളിൽ നമുക്കു കെവലം ഉപവാസം കൂടാതെ ഇരിക്കുന്നതിനാകുന്നു അവര ഹെതുക്കളായി ഭവിക്കുന്നത. നെൽകച്ചവട

ക്കാരൻ ജനങ്ങളുടെ ക്ഷെമത്തെക്കുറിച്ച വിചാ
രിക്കുന്നുഎന്നല്ല. അവൻ മറ്റുകച്ചവട ക്കാരെ
പ്പൊലെ സ്വപ്രയൊജനത്തെ മാത്രമെനൊക്കു
ന്നൊള്ളു. എന്നാൽനെല്ലിന്റെ വിലസഹായം ഉ
ള്ളപ്പൊൾ അതിനെവാങ്ങിക്കുകയും വിലക്കൂടുത
ലാകുമ്പൊൾ വില്ക്കുകയുംചെയ്യുന്നതായ അവ
ന്റെപ്രവൃത്തി, ഒരാണ്ടത്തെസുഭിക്ഷം മറ്റൊരാ
ണ്ടത്തെ ദുർഭിക്ഷത്തിന്റെ പരിഹാരത്തെ ചെയ്യു
ന്നപ്രകാരമുള്ള ഫലത്തെജനിപ്പിക്കുന്നു. അതുമൂ
ലമായി ഒരിക്കലുംകെവലം ക്ഷാമംസംഭവിച്ചുജ
നങ്ങൾക്കു ഉപവാസത്തിന്ന ഇടവരികയില്ല.

ഒരുകപ്പലിലെനായകൻ തന്റെ കപ്പലിലെ
ഭക്ഷണസാധനങ്ങൾ മൂന്നു ആഴ്ചവട്ടത്തെക്കല്ലാ
തെ അധികംഇല്ലെന്നും കപ്പൽനാലാഴ്ചവട്ടംകൊ
ണ്ടെ ഒരു സ്ഥലത്തുചെന്നു ചെരുഎന്നും കണ്ടാൽ
കപ്പലിൽഉള്ളവൎക്ക ഭക്ഷണംകുറച്ചുകൊടുക്കും. അ
വർഅതിനെഅനുസരിച്ച പതിവിൽ കാൽവാശി
കുറച്ചുഭക്ഷിച്ചാൽ ഭക്ഷണസാധനങ്ങൾ നാലാഴ്ച
വട്ടത്തെക്കു മതിയാകും, എന്നാൽ കപ്പൽക്കാർ പ
തിവുപൊലെതന്നെ ഭക്ഷണംവെണമെന്നു നി
ൎബ്ബന്ധിച്ചാൽ മൂന്നുആഴ്ചവട്ടംകൊണ്ടു ഭക്ഷണസാ
ധനങ്ങൾ ഒക്കെയും അവസാനിച്ച എല്ലാവരും ഉ
പവാസം നിമിത്തം നശിച്ചുപൊകുവാനിടവരും.
ദുർഭിക്ഷകാലത്തു എല്ലാവരും പതിവുപൊലെത
ന്നെ ഉപഭൊഗത്തിന്ന ആരംഭിച്ചാൽ ഉണ്ടാകുന്ന

ഫലം ഇതുപൊലെതന്നെആണെന്നു സ്പഷ്ടമാണെല്ലൊ.

ക്ഷാമംഉള്ളഒരാണ്ടിൽ ദെശത്തിൽ ഉണ്ടാകുന്ന നെല്ലുഅത്രയുംകൂടി, ആ ദെശവാസികളുടെ പതിവായുള്ള ഉപഭൊഗത്തിന്റെക്രമത്തിനു, ഒൻപതു മാസത്തെക്കെ മതിയാകുഎന്നുവരുമ്പൊൾ എല്ലാവരും പതിവുപൊലെ ഉപഭൊഗത്തിനു ആരംഭിച്ചാൽ ഒടുക്കം മൂന്നുമാസത്തെക്കു വലുതായ ദുർഭിക്ഷംഉണ്ടാകും.

ഇതിനു എന്താണപരിഹാരമുള്ളത? കപ്പലിൽ നായകൻഎന്നപൊലെ ജനങ്ങളെ ചുരുക്കി ഉപഭൊഗംചെയ്യിക്കുന്നതിനു യാതൊരുത്തനും ഇല്ല. ജനൊപകാരത്തിനവെണ്ടി പ്രത്യെകം ഓരൊരുത്തനും അരിഷ്ടിക്കും എന്നുവിചാരിപ്പാനും ഇടയില്ല. നെല്ലിന്റെവില പതിവുപൊലെതന്നെ ഇരുന്നാൽ ഒടുക്കം ഒന്നുംഇല്ലാതെആയിവരുന്നതുവരെ എല്ലാവരും പതിവുപൊലെ ഉപഭൊഗംചെയ്യും. എന്നാൽ ദുർഭിക്ഷംവരുമെന്നുള്ള ഊഹം ഉണ്ടാകുമ്പൊൾ കൈക്കൽധനമുള്ളകൃഷിക്കാരും കച്ചവടക്കാരുംമാറും അവരുടെപക്കൽഉള്ള നെല്ലിനെ വിലകൂടുന്നസമയം വിൽക്കാനായിട്ടു സൂക്ഷിച്ചുവെയ്ക്കുകയും സ്വദെശത്തിൽനിന്നും അന്യദെശങ്ങളിൽനിന്നും കഴിയുന്നിടത്തൊളം നെല്ലിനെ വിലക്കു വാങ്ങിക്കുകയും ചെയ്യുന്നു. ദുർഭിക്ഷത്തിന്റെക്രമത്തെഅനുസരിച്ചു നെല്ലിനു വിലകൂടുത

ൽവരുമ്പൊൾഅല്ലാതെ അതിനെഅവർവിൽക്കാത്തതുകൊണ്ടു നെല്ലിന്ന അപൂൎവ്വത ഉണ്ടാകുന്നസമയം ജനങ്ങളുംകരുതി ഉപഭൊഗംചെയ്യുന്നതായിരിക്കും. ൟരീത്യാദെശത്തിൽ മഴവന്നും കപ്പലിൽ എന്നപൊലെ നെല്ലുചുരുക്കി വ്യയംചെയ്യപ്പെടുന്നതിനാൽ അത പിന്നത്തെകൊയ്ത്തുകാലംവരയ്ക്കും ഉണ്ടായിരിക്കും. ഇപ്രകാരം അല്പക്ലെശത്തെ സഹിക്കുന്നതിനാൽ ജനങ്ങൾ നശിപ്പാനിടവരാതെ ക്ഷാമത്തിൽനിന്ന രക്ഷപ്പെടുന്നു.

ജനങ്ങൾ സ്വപ്രയൊജനത്തെമാത്രം ഉദ്ദെശിച്ചു ചെയ്യുന്നപ്രവൃത്തി ജനസമുദായത്തിന്ന എത്രയും ഉപകാരകാരണമായി തീരത്തക്കവണ്ണമുള്ള ൟശ്വരന്റെ സങ്കല്പശക്തിവിചാരിച്ചാൽ എത്രയുംവൈചിത്ര്യം ഉള്ളതാകുന്നു. ഇങ്ങനെസംഭവിക്കുന്നത നെൽകച്ചവടക്കാരുടെ വിഷയത്തിൽ മാത്രമല്ല. സാമാന്യെന എല്ലാകാൎയ്യങ്ങളിലും ഇപ്രകാരംതന്നെആകുന്നു. ജനങ്ങൾക്കു തങ്ങളുടെ ധനത്തെ ഇഷ്ടാനുരൊധെന ഉപയൊഗിക്കുന്നതിനായി സ്വാതന്ത്ര്യംഉണ്ടായിരിക്കുമ്പൊൾ അവൎക്കു ജനൊപകാരത്തെകുറിച്ചു വിചാരംഇല്ലെങ്കിലും അവരുടെ പ്രവൃത്തി പ്രായെണജനൊപകാരത്തിൽതന്നെപൎയ്യവസാനിക്കും.

# ൯ാം പാഠം

## കരം

അറെബിയാ ടാട്ടരിമുതലായ പല ദെശങ്ങളി ലുംജനങ്ങൾ ആയുധപാണികളായിട്ടല്ലാതെ സ ഞ്ചരിച്ചാൽ തദ്ദെശിയന്മാരായചൊരന്മാരിൽ നി ന്നും നിർഭയന്മാരായിരിക്കാൻ കഴിയുന്നതല്ല. അ വിടെഒരുകൃഷിക്കാരൻ തന്റെനിലങ്ങളിൽ വി തയ്ക്കാനായി പൊകുമ്പൊൾ ചൊരന്മാർ ആവി ത്തിനെ അപഹരിക്കാതെ സൂക്ഷിക്കുന്നതിനായി ഒരുവാളൊ കുന്തമൊധരിച്ചിട്ടുള്ള ഒരുക്കൂട്ടുകാര നെക്കൂടെകൊണ്ടുപൊകുന്നു. ഇതിനാൽനിലംകൃ ഷിചെയ്യുന്നതിനചിലവുഅധികം ആകുന്നു. എ ന്തെന്നാൽ ഒരുത്തനാൽനിർവഹിക്കപ്പെടാവുന്ന വെലയ്ക്കുഒരുത്തൻ വെലചെയ്യുന്നതിനും മറ്റൊ രുത്തൻ ചൊരന്മാരൊട എതൃക്കുന്നതിനുമായിര ണ്ടുപെരുവെണ്ടിവരുന്നു. അപ്പൊൾഒരുത്തനു ത നിച്ചുകിട്ടുന്ന വിളവിനു രണ്ടുപെർഅവകാശിക ളായിതീരുന്നു. ഇപ്രകാരംഎല്ലാംആയാലും വസ്തു നിർബാധമായിഇരിക്കയില്ല.എന്തുകൊണ്ടെന്നാൽ ചൊരന്മാര വസ്തുക്കളെരക്ഷിക്കുന്നവരെജയിക്കാ ൻവെണ്ടുന്ന ആൾശെഖരത്തൊട കൂടി വിളവി നെ അപ ഹരിക്കുന്നതിനു കൂടക്കൂടെ വരുന്നതാ

യിരിക്കും. ഇതുനിമിത്തമായിട്ടു തന്നെ ആ ദെശങ്ങ ളിൽകൃഷി ഉള്ള ഭൂമി ചുരുക്കമാകുന്നു. അധികവും മരുഭൂമികൾ ആകുന്നു. ജനങ്ങളും ചുരുക്കം തന്നെ. ആ ദെശം കൊണ്ടുനിൎവ്വഹിക്കാവുന്ന ജനസംഖ്യ യിൽ ഇരുപതിലൊരുഭാഗം കൂടെ ഇല്ല. ഇങ്ങ നെ ഒക്കെയും സംഭവിക്കുന്നതു അവസ്ഥകൾക്കു രക്ഷ യില്ലായ്കനിമിത്തമാണ.

ജനങ്ങൾ അപരിഷ്കൃതന്മാരായിരിക്കുന്ന എല്ലാ ദെശങ്ങളിലെയും സ്ഥിതി ഇപ്രകാരം തന്നെ ആ കുന്നു. തദ്ദെശീയനായിരിക്കുന്ന ഒരുത്തൻ്റെ പ്ര വൃത്തി ആത്മരക്ഷക്കു വെണ്ടുന്നകരുതലിനെ ചെ യ്യുക ആകുന്നു. അവൻ ആയുധങ്ങളെ ഉണ്ടാക്കു ന്നതിലും അഭയസ്ഥലങ്ങളെ അന്വെഷിക്കു ന്നതിലും സദാ ഉദ്യുക്തനായിരിക്കും. ന്യൂസീലാണ്ടി ൽ അനെകം കുടുംബക്കാർ ഒരുമിച്ചുകൂടി ഉന്നത ങ്ങളായ പാറകളുടെ അഗ്രഭാഗങ്ങളിൽ കുടിലു കൾ കെട്ടി സമീപ ഗ്രാമവാസികളിൽനിന്നു ഉപ ദ്രവം ഉണ്ടാകാതെ ഇരിക്കാൻ വെണ്ടി ചുറ്റും കി ടങ്ങു കുഴിക്കുകയും വെലികെട്ടുകയും ചെയ്യുന്നു. എ ന്നിട്ടും അവർ പലപ്പൊഴും വിചാരിച്ചിരിക്കാതെ ആക്രമിക്കപ്പെടുകയും അധികം ആൾ ശെഖരത്താ ൽ തൊല്പിക്കപ്പെടുകയും ചെയ്യുന്നു. ഇതുപൊലെ ഉള്ള ദെശങ്ങളിൽ ഇവിടങ്ങളിൽ ഒക്കെയും ഉണ്ടാ കുന്നതിൽ ശതഗുണം അധികം മരണങ്ങൾ ആണ്ടു തൊറും ഉണ്ടാകുന്നു. ഇങ്ങനെയുള്ള ദെശങ്ങളി

ലെജനങ്ങൾക്കു ഒരിക്കലുംഒട്ടം ധനികന്മാരായിരിക്കാൻ പാടില്ലല്ലൊ. ഒന്നാമത്തു അവരുടെപ്രവൃത്തിപ്രായെണഎല്ലായ്പൊഴും ചൊരന്മാരുടെ അക്രമങ്ങൾക്കൂടാതെ നൊക്കുന്നതിൽ ആകുന്നു. രണ്ടാമത്തുഅതിനും അവക്കുവെണ്ടും വണ്ണം കഴിയായ്കയാൽ ഒരുവെള അല്പമായി വല്ലതും കൃഷികൾ ചെയ്യാലും വിളവുചൊരന്മാർഅപഹരിച്ചു കൊണ്ടുപൊയ്ക്കളയും.

ൟക്ഷെമമില്ലാത്തസ്ഥിതിക്കു ഒഴിച്ചിലുണ്ടാകെണ്ടത വ്യവസ്ഥിത രാജ്യഭാരത്താൽ ആകുന്നു. രാജ്യഭാരത്തിൽ കൎത്തവ്യമായിട്ടുള്ളത ജനങ്ങളുടെ പ്രാണനെയും ധനത്തെയും രക്ഷിക്കുകയാകുന്നു. ഇതിനുവെണ്ടിസൎക്കാരിൽ നിന്നും അക്രമക്കാരെ ശിക്ഷിക്കാൻ പൊലിസും വ്യവഹാരങ്ങളെ ന്യായംപൊലെ തീൎച്ചചെയ്യാൻ കൊട്ടുകളും കുററക്കാരെബന്ധനത്തിൽ ആക്കാൻ ബന്ദിഖാനാവും ഠാണാസ്ഥലങ്ങളും, എന്നുവെണ്ടാ, ജനങ്ങളുടെക്ഷെമത്തിനുവെണ്ടുന്ന കരുതലുകൾഒക്കെയും എൎപ്പെത്തപ്പെട്ടിരിക്കുന്നു.

ൟവകയ്ക്കുള്ള ചിലവുകൾ ഒക്കെയും ജനങ്ങളാൽ സൎക്കാരിലെക്കു കൊടുക്കപ്പെടുന്നു. ഇവഒക്കെയും ജനങ്ങൾക്കുക്ഷെമാൎത്ഥമായിട്ടാക കൊണ്ടുഅവയ്ക്കു ജനങ്ങൾകൊടുക്കെണ്ടത ന്യായത്തിനൊആണല്ലൊ. ഇപ്രകാരംകൊടുക്കുന്നതകരങ്ങളായിട്ടുംതീരുവകളായിട്ടുംആകുന്നു. ഇവജനങ്ങൾ

കുന്നു. ഇ[illegible]

ങ്ങളിൽ കൃഷിക്കാര അവരുടെരക്ഷക്കായി ആയുധ
പാണികളായിട്ടഅവരൊടുകൂടിപൊകുന്ന ആളുക
ൾക്കകൊടുക്കുന്ന കൂലിയൊടുസദൃശീകരിക്കാം. ചി
ലർ ൟപരമാൎത്ഥത്തെഅറിയാതെയൊ വിചാരി
ക്കാതെയൊ ഇരിക്കുന്നു. അനെകംജനങ്ങൾകരം
എന്നുള്ളത മററല്ലാച്ചിലവുകളിൽ നിന്നുംഭിന്ന
മായഒരുവ്യയമാണെന്ന വിചാരിക്കുമായിരിക്കാം
അവർകരത്തിന പകരമായിഉണ്ടാകുന്ന പ്രയൊ
ജനത്തെ അറിയാതെഇരിക്കുകയൊ വിസ്മരിക്കു
കയൊചെയ്യുന്നു. എന്നാൽവാസ്തവത്തിൽ ഇതുമ
റ്റല്ലാവ്യയങ്ങളെ പ്പൊലെ ജനങ്ങൾക്ക ഒരുപ്ര
യൊജനത്തിനുപകര മായിട്ടുള്ളതു തന്നെആകു
ന്നു. ജനങ്ങൾഭക്ഷണത്തിനു അരിവാങ്ങിക്കുന്ന
തിനു അരിക്കച്ചവടക്കാരനും ഉടുക്കാൻവസ്ത്രംവാ
ങ്ങിക്കുന്നതിനു മുണ്ടകച്ചവടക്കാരനും പണംകൊ
ടുക്കുന്നതുപൊലെ അവരുടെദെഹധനങ്ങളുടെ ര
ക്ഷാൎത്ഥമായി സൎക്കാരിലെക്കും കൊടുക്കുന്നു. ഇ
ങ്ങനെ ചെയ്യുന്നില്ലെങ്കിൽ ജനങ്ങൾക്ക തങ്ങളു
ടെദെഹധനങ്ങളുടെ രക്ഷക്കുവെണ്ടുന്ന കരുതലു
കൾ ചെയ്യാനുള്ളസമയം നീക്കിതങ്ങളുടെ അന്ന
വസ്ത്രാദികൾ സംപാദിക്കുന്നതിനു എത്രയുംഅല്പം
നെരമെ ഉണ്ടായിരിക്കു. ഇതുകരംകൊടുക്കുന്നതി
ലു അധികം ചിലവുള്ളതാകുന്നു. എന്നാലുംസൎക്കാ

രിൽനിന്നും ഉണ്ടാകുന്നരക്ഷപൊലെ തങ്ങളുടെ ദെഹധനങ്ങൾക്ക രക്ഷഉണ്ടായിരിക്കയില്ല. എത്ര യും ഗഹ്വീതമായിരിക്കുന്ന രാജ്യഭാരവും കെവലം രാജ്യഭാരംഇല്ലാതെയിരിക്കുന്നതിനെക്കാൾ ജന ങ്ങൾക്കുഗുണപ്രയൊജകമാകുന്നു.

റൊമൻരാജാക്കന്മാരിൽ ക്രൂരന്മാരായ ചിലര നിരപരാധന്മാരായ അനെകം ആളുകളെ ഹിം സിക്കുകയും അവരുടെമുതലിനെ അപഹരിക്കുക യും ചെയ്തിരുന്നുഎങ്കിലും അവരുടെ രാജ്യഭാരങ്ങ ളിൽതന്നെയും ന്യൂസീലാണ്ടിലും മററ അപരിഷ്കൃ തദെശങ്ങളിലും ഒരുവഷത്തിൽ ഹിംസിക്കപ്പെട്ട ന്നെടത്തൊളം ആളുകൾപത്തുവഷംകൊണ്ടു ഹിം സിക്കപ്പെട്ടിട്ടില്ല.

അപ്പൊൾനമുക്ക ആവശ്യമുള്ള പദാത്ഥങ്ങളെ വാങ്ങിക്കുന്നതിനു കൊടുക്കുന്ന വിലപൊലെത ന്നെആണനമ്മെരക്ഷിക്കുന്നതിൻവെണ്ടി നാം സ ക്കാരിലെക്കു കൊടുക്കുന്നകരം എന്നുള്ളതു വ്യക്തമാകുന്നുവല്ലൊ.

എന്നാൽ ഇവകുരണ്ടിനുംതമ്മിൽ വലുതായിരി ക്കുന്നഒരുഭെദംഉണ്ടു. എന്തെന്നാൽ മററുകൊടുക്കു ന്നതൊക്കെയും നമ്മുടെ ഇച്ശപൊലെമതി, സക്കാ രിലെക്കുകൊടുക്കുന്നകരം കൊടുത്തെതീരുഎന്നുനി ബന്ധംഉണ്ടു. നാം കച്ചവടക്കാരനൊടു വസ്ത്രം വാങ്ങിക്കാതെ നമുക്കുവെണ്ടവസ്ത്രത്തെ നാംതന്നെ നെയ്തുകൊള്ളുകയൊ വസ്ത്രംകൂടാതെ ഇരുന്നു

കൊള്ളുകയൊ ചെയ്യുകൊള്ളാമെന്നു നിശ്ചയിക്കുന്നതായിരുന്നാൽ അങ്ങിനെനമുക്കു ചെയ്യുകൊള്ളാവുന്നതാകുന്നു. എന്നാൽ സക്കാരിലെക്കുകൊടുക്കുന്നതിൽ അങ്ങിനെപാടില്ല. "എന്റെദെഹത്തെയും മുതലിനെയും സക്കാരിന്റെ അപെക്ഷകൂടാതെ ഞാൻ രക്ഷിച്ചുകൊള്ളാവുന്നതാകകൊണ്ടു കരം കൊടുക്കുന്നതല്ലാ,, എന്നുഒരുത്തൻ പറയുന്നതായിരുന്നാൽഉത്തരംതാഴെപറയുന്നപ്രകാരമായിരിക്കും. "എന്നാൽനീഅമ്മെരിക്കാദെശത്തുള്ളഅരണ്യങ്ങളിലൊ അതുപൊലെ ഉള്ള മറുദിക്കുകളിലൊപൊയി അവിടെയുള്ള അപരിഷ്കൃതജനങ്ങളൊടൊന്നിച്ചു പാൎത്തു അവരെപൊലെ കാലക്ഷെപം ചെയ്യുകൊള്ളണം, അതല്ലാതെ രാജ്യഭാരത്തിന്റെ ചട്ടങ്ങൾനടക്കുന്ന ഒരുദെശത്തിൽ ഞങ്ങളൊടുകൂടിയിരിക്കുമ്പൊൾ, നിന്റെ ഇഷ്ടം മറിച്ചായിരുന്നാലും, നീരാജ്യരക്ഷയിൽ ഉൾപ്പെടാതെഇരിക്കുന്നതല്ല. രാജ്യത്തെചട്ടങ്ങൾ ഞങ്ങൾക്കും നിനക്കും അവിശെഷെണ ക്ഷെമത്തിന്നു കാരണങ്ങളായിരിക്കുന്നു. അതിനാൽ സക്കാരിലെക്കുമനസ്സുണ്ടെങ്കിലും ഇല്ലെങ്കിലും അതിന്റെ രക്ഷയിൽ നീഉൾപ്പെടാതെ ഇരിക്കാൻപാടില്ലായ്കകൊണ്ടു നിനക്കുമനസ്സുണ്ടെങ്കിലും ഇല്ലെങ്കിലും അതിന്റെ ചിലവിൽ ഒരംശം നീകൊടുത്തെകഴിയൂഎന്നുള്ളതു ന്യായമാകുന്നു. എന്നാൽനിന്റെ മൌഢ്യംകൊണ്ടു നിനക്കു ഇങ്ങനെചെയ്യാൻമന

സ്സില്ലാത്തപക്ഷം നിരാജ്യംവിട്ട വല്ലഅരണ്യങ്ങ
ളിലുംപൊയിപാൎത്തുകൊള്ളണം,,

ഒരുത്തൻ ഒരുരാജ്യത്തിൽ ഇരിക്കുന്നകാലമ
യും അവൻ ആ രാജ്യഭാരത്തിനു കീഴടങ്ങുകയും
രംകൊടുക്കുകയും ചെയ്യുന്നതു മൎയ്യാദതന്നെആ
ന്നു. ഓരൊരുത്തൻ ഇത്രഇത്രകരം കൊടുക്കെണ
മെന്നു വ്യവസ്ഥചെയ്യുന്നതു സൎക്കാരിൽനിന്നാ
ന്നു. എന്തെന്നാൽ ഇതിനും മറ്റുള്ള കൊടുക്കൽ
വാങ്ങലുകൾക്കും തമ്മിൽഒരു വ്യത്യാസംഉണ്ട.
രുത്തൻതനിക്കുവെണ്ടി ഒരുവെലക്കാരനെ ആക്ക
മ്പൊൾ കൂലിയെകുറിച്ച അവൎതങ്ങളിൽ വ്യവ
സ്ഥചെയ്തുകൊള്ളുന്നു ആയതു അവൎക്ക സമ്മത
അല്ലാതെഇരുന്നാൽ മറ്റൊരുകൂലിക്കാരനെ ആ
ക്കികൊള്ളും. എന്നാൽസൎക്കാരിലെക്കു ജനങ്ങളെ
ഒക്കെയും തന്റെആജ്ഞയെഅനുസരിപ്പിക്കുന്നതി
നു ശക്തിഉണ്ടായിരിക്കണം. ഇല്ലാതെയിരുന്നാൽ
അതിനുരക്ഷാധികാരത്തെനടത്താൻ കഴികയില്ല.
ആയതുകൊണ്ടു ഓരൊരുത്തനും തന്റെരക്ഷക്കാ
യിട്ട ഇന്നതുകൊടുക്കാമെന്നുഅവനവന്റെ ഇഷ്ട
പൊലെ വ്യവസ്ഥചെയ്വാൻ പാടില്ലാഴികയാൽ
സൎക്കാരിൽനിന്നു തന്നെകരംനിശ്ചയിച്ചു പിരിപ്പി
ച്ചുവരുന്നു.

അനെകം ദെശങ്ങളിൽ സൎക്കാരിൽനിന്നും ജ
ന രക്ഷക്കുവെണ്ടുന്ന ചിലവിലും അധികമായി
കരം ബലാൽകാരെണ ജനങ്ങളിൽനിന്നും ഗ്ര

ഹിക്കപ്പെടുന്നു. ഇംഗ്ലാണ്ടു മുതലായ ചിലദെശങ്ങളിൽ കരം നിശ്ചയിക്കുന്നതിനും ചട്ടങ്ങൾ ഏ പ്പെടുത്തുന്നതിനും മററും അധികാരികളെ ജനങ്ങൾതന്നെ നിശ്ചയിച്ചു ആക്കുന്നതിനാൽ ഇപ്രകാരമുള്ള ജനൊപദ്രവം അവിടങ്ങളിൽ സംഭവിക്കുന്നില്ല.

സൎക്കാരിൽ നിന്നും ജനങ്ങളുടെ ധനത്തെ ദുൎവ്വില്ലാതെ ചിലവുചെയ്യാതെ ഇരിക്കണമെന്നും ആവശ്യത്തിൽ അധികമായി കരം സൎക്കാരിൽ നിന്നും വാങ്ങിക്കരുതെന്നും ജനങ്ങൾസിദ്ധാന്തിക്കുന്നതു ന്യായംതന്നെ ആകുന്നു. എന്നാൽ പലരും രാജ്യഭാരത്താൽ തങ്ങൾക്കുള്ള ഗുണങ്ങൾക്കവെണ്ടി അത്ര കൃതജ്ഞത ഇല്ലാത്തവരായിരിക്കുന്നു. അതുക്രമമായി രാജ്യഭാരം ഇല്ലാത്ത ദെശങ്ങളിലുള്ള ജനങ്ങളുടെ കഷ്ടതകളെ അവർഅറിയാത്തതിനാലൊ ആലൊചിക്കാത്തതിനാലൊ ആകുന്നു. നമ്മുടെ ആവശ്യങ്ങളിൽവച്ചു സൎക്കാരിൽ നിന്നും ഉണ്ടാകുന്ന രക്ഷ പൊലെ അത്ര മുഖ്യമായിട്ടുള്ളതു മററു യാതൊന്നും ഇല്ല. എന്നാൽ നമ്മുടെ ആവശ്യങ്ങൾക്കകൊടുക്കുന്നതിൽവച്ചു നമ്മുടെ രക്ഷക്കവെണ്ടി സൎക്കാരിലെക്ക കൊടുക്കുന്നെടത്തൊളം ലഘുവായിട്ടും യാതൊന്നും ഇല്ല. ജനങ്ങൾ എല്ലാവരും കച്ചവടക്കാരന്റെ പക്കൽനിന്നും വസ്ത്രം വാങ്ങിക്കാതെ അവരവർ തന്നെ വസ്ത്രങ്ങളെ നെയ്തുകൊ

ളളാമെന്നുവച്ചാൽ അതിനുള്ള ചിലവു വളരെ അധികമായിരിക്കുമെന്നുമാത്രമല്ല അവ ഉപയൊഗ യൊഗ്യങ്ങളായിരിക്കയില്ല. എന്നാൽ ജനങ്ങൾ അവരവരുടെ രക്ഷയെ അവരവർതന്നെ ചെയ്തുകൊള്ളുന്നതിനു ശ്രമിച്ചാൽ അതിനുണ്ടാകുന്ന ചിലവും ശ്രമത്തിൻെറ നിഷ്ഫലതയും മുമ്പിൽപറഞ്ഞതിനെക്കാൾ വളരെ അധികമായിരിക്കും.

ഇംഗ്ലാണ്ടരാജ്യത്തിൽ കൊടുത്തുവരുന്ന കരത്തിൻെറ അധികംഭാഗവും ജനങ്ങളിൽനിന്നും മുൻപിൽ കടംവാങ്ങിച്ചിട്ടുള്ളമുതലിനു പലിശകൊടുക്കുന്നതിനായിട്ടാകുന്നു. മുൻപിൽദീൎഘങ്ങളായും വളരെ ചിലവുള്ള വയായും ഉണ്ടായയുദ്ധങ്ങളുടെ ഇടയിൽകാരത്തിൽ വരുന്നമുതലിൽ വളരെഅധികമായിചിലവുണ്ടായി. അപ്പോൾ ഗവർണ്മെണ്ടിൽ നിന്നുംകടംവിട്ടുന്നതുവരെ പലിശകൊടുക്കാമെന്നു ഉടമ്പടിച്ചെയ്തു കച്ചവടക്കാരിൽ നിന്നുംമറ്റു ധനികന്മാരായുള്ളവരിൽ നിന്നും ദ്രവ്യം കടംവാങ്ങിച്ചു ആകടത്തിൽ മിക്കതും ഇതുവരയും വീട്ടിട്ടില്ല. പക്ഷെഒരിക്കലുംവീട്ടുന്നതുംഅല്ലായിരിക്കും. കടംകൊടുത്ത ആളുകൾക്കു അവരുടെപണത്തിനു പകരംവഷാശനം കൊടുത്തു അതു,അവരൊടുവാങ്ങിച്ചപണത്തിനു പലിശപൊലെ ഒരുവ്യവസ്ഥചെയ്തു ആണ്ടുതൊറും കൊടുക്കുന്ന ഒരുഅനുഭവം ആകുന്നു, ഇവയെ മറ്റു വസ്തുക്കളെഎന്നപൊലെ മറ്റൊരുത്തനു വിലക്കുകൊടുക്കുകയൊ

ഭാഗംചെയ്തുകൊടുക്കുകയൊ ചെയ്യാവുന്നതാണ. ജനങ്ങൾഅദ്ധ്വാനിച്ചുകുറെപണംസമ്പാദിച്ചാൽ അവർഇപ്രകാരമുള്ള പലിശക്കു വെണ്ടിബാക്കിൽ നിക്ഷെപിക്കുന്നു, ഗവർണ്മെണ്ടിലെക്കു കടം വാങ്ങിച്ചിട്ടുള്ളത തിരിയെകൊടുക്കെണ്ടാഎന്ന ഒരുചട്ടം എപ്പെടുത്തുന്നതായാൽ അവൎക്കവളരെനഷ്ടമുണ്ടാകുന്നതാകുന്നു. അതുജനങ്ങളെ നഷ്ടപ്പെടുത്തീട്ടുള്ള ലാഭംആകയാൽ ഗവർണ്മെണ്ടിലെക്കു ഭാരക്കുറച്ചിലിനു ഹെതുവായി തീരുകയുംഇല്ല.

ഗവർണ്മെണ്ടിലെക്കു യുദ്ധത്തിനും മറ്റുംവെണ്ടിഅധികച്ചിലവു വന്നവകയ്ക്കുജനങ്ങളിൽ നിന്നും കടംവാങ്ങിച്ചതിനു പലിശകൊടുക്കെണ്ടുന്നതിനായികരം കൂട്ടുമ്പൊൾ, ജനങ്ങൾ എരിഞ്ഞ പൊയവെടിമരുന്നിനും കീറിപ്പൊയപട്ടാളക്കാരുടെഉടുപ്പുകൾക്കും അത്രവളരെദ്രവ്യം മുൻപിൽചിലവായിപൊയല്ലൊഎന്നു വച്ചുവ്യസനിക്കുമായിരിക്കും, എന്നാൽഅത നിഷ്ഫലമാകുന്നു.

ചിലവായതചിലവുതന്നെ എന്നാൽ ആചിലവുവകയ്ക്കുകടംവാങ്ങിച്ചിട്ടുള്ളതിന്റെപലിശ കൊടുപ്പാൻവെണ്ടി എപ്പെടുത്തപ്പെട്ടിരിക്കുന്ന കരംജനങ്ങൾക്കു അത്രനഷ്ടമുള്ളതല്ല. ചിലരുടെഅടുക്കൽനിന്നും വാങ്ങിച്ചുമറ്റു ചിലൎക്കു കൊടുക്കുന്നു എന്നുമാത്രമെഉള്ളു. ജനങ്ങൾഎല്ലാപെരും ഒരു നൂതനമായി എപ്പെടുത്തുന്ന കരത്തെകൊടുക്കുന്നു. ഗവർണ്മെണ്ടിലെക്കു കടംകൊടുത്തിട്ടുള്ള ആളുക

തിനുവാങ്ങിക്കുന്ന മൂല്യംറാടകംഎന്നും വ്യവഹരിക്കപ്പെടുന്നു. ഇങ്ങനെഭിന്നങ്ങളായ സംജ്ഞകൾ ഉപയൊഗിക്കപ്പെടുന്നു എങ്കിലും അവയുടെഒക്കെയുംതാൽപര്യം ഒന്നുതന്നെ ആകുന്നു.

എല്ലാവൎക്കുംതങ്ങളുടെ വകവസ്തുക്കളെ ഒക്കെയും തങ്ങൾക്കു ബൊധിച്ചവിധത്തിൽ ഉപയൊഗിക്കുകയൊ അന്യനെഎല്പിക്കുകയൊ വില്ക്കുകയൊ ചെയ്യുന്നതിനു സ്വാതന്ത്ര്യം ഉണ്ടായിരിക്കെണ്ടതാകുന്നു. ഈലൊകത്തിൽ അപരിഷ്കൃതങ്ങളായ ടാൎട്ടരി മുതലായദെശങ്ങളിൽ നിലങ്ങൾ ഒരുത്തന്റെ തനതായിട്ടാകുന്നില്ല. അവയിൽഎല്ലാവരും അവരവരുടെകന്നുകാലികളെ കൊണ്ടു ചെന്നുമെയ്ക്കുന്നു അവരുമെച്ചിൽ സ്ഥലങ്ങളെഅന്വെഷിച്ചു ദെശാടനം ചെയ്യുന്നു. അവിടെ ഭൂമിഒരിക്കലും കൃഷി ചെയ്യപ്പെടുന്നില്ല എന്തുകൊണ്ടെന്നാൽ വിതച്ചാൽവിളവ മറ്റൊരുത്തനു കൊയ്തുകൊണ്ടു പൊകാമെന്നുള്ളതിനാൽ ആരുംവിതക്കാൻ ഒരുമ്പെടുന്നില്ല.

ഇനിയും ചിലദെശങ്ങളുണ്ടു. അവിടെഒരുത്തൻഉഴുതുഒരുക്കി വിതയ്ക്കുന്ന ഭൂമി വിളവെടുക്കുന്നതുവരെ അവന്റെ തനതാകുന്നു എന്നാൽ അവൻ അതിൽനിന്നും വിളവെടുത്തുകഴിഞ്ഞാൽ ഉടനെ മറ്റൊരുത്തനെങ്കിലും അതിനെതനതാക്കി കൊള്ളാവുന്നതാകുന്നു. ഇന്നുംഅറെബിയായിൽ പലെടത്തും ഇങ്ങനെതന്നെനടന്നു വരുന്നു.

ഠരംസ്ഥിതിയിൽ ഒരുത്തനംഒരുനിലത്തിൽ ഒരം ഇടുന്നതിനും വെള്ളംഇറയ്ക്കുന്നതിനും വെലികെട്ടിക്കുന്നതിനും മററുമായിധനവ്യയം ചെയ്യുന്നതു പ്രയൊജനമുള്ളതായിരിക്കയില്ലഎന്നു സ്പഷ്ടമാണല്ലൊ. എന്തുകൊണ്ടെന്നാൽഅവൻരൊഗംകൊണ്ടുപിന്നയും കൃഷിനടത്തുന്നതിന്നു അശക്തനായിതീരുകയൊപ്രാപ്തിയായ കുഞ്ഞുങ്ങൾ ഇല്ലാതെമരിച്ചുപൊകയൊ ചെയ്യാൽആനിലം അന്യാധീനമായി തീരുന്നതാകകൊണ്ടു അവൻചിലവു ചെയ്യുതൊക്കെയും വ്യൎത്ഥമായിപ്പൊകുമെല്ലൊ.

അതുകൊണ്ടുനിലം വെണ്ടുംപ്രകാരം കൃഷിനടക്കെണ്ടുന്നതിന്നു അതുഓരൊരുത്തന്റെതന്നെതായിട്ടുതന്നെഇരിക്കണം. ഒരുനിലം ഒരുത്തന്റെവകയായിരുന്നാൽ അതിനെ വിൽക്കുന്നതിനെൊ തനതുകൃഷിചെയ്യുന്നതിനെൊ പാതിവാരത്തിനെങ്കിലുംപാട്ടത്തിനെങ്കിലും ഏൾപ്പിക്കുന്നതിനൊ അവന്നുസ്വാതന്ത്ര്യം ഉണ്ടായിരിക്കെണ്ടതാകുന്നു.

ഏതുദെശത്തിലെങ്കിലും ജനബാഹുല്യത്തിന്നുതക്കവണ്ണം നിലങ്ങൾകുറവായിരിക്കുമ്പൊൾ അവയ്ക്കുപാട്ടം ക്രുടുതലായിരിക്കും. ഇതിന്റെകാരണം എത്രയുംസ്പഷ്ടമാകുന്നു വള്ളങ്ങൾക്കും കാളകൾക്കും വണ്ടികൾക്കുംമററും ദൗൎല്ലഭ്യംഉണ്ടായിരിക്കുമ്പൊൾ അവയ്ക്കുവിലയും ക്രുലിയും ക്രുടുതലാകുന്നതുപൊലെ തന്നെനിലങ്ങൾക്കു ദൗൎല്ലഭ്യം ഉണ്ടാകു

മ്പൊൾ അവശ്യംവിലയും പാട്ടവും കൂടുതലായി വരുന്നു. സകലപദാൎത്ഥങ്ങൾക്കും ഇപ്രകാരംതന്നെ ആകുന്നു. ഒരുപാട്ടക്കാരനു ധാന്യങ്ങളെയും മററുംകൃഷിചെയ്തു ലാഭംഉണ്ടാക്കികൊള്ളാമെന്നുള്ളഇച്ശയൊടുകൂടി നിലത്തിനു താല്പൎയ്യപ്പെടുന്നു. അവനുപാട്ടം കൊടുക്കാതെനിലം കിട്ടായ്കതിനാൽ പാട്ടംകൊടുക്കുന്നതിനുസമ്മതിക്കുന്നു. അപ്രകാരംതന്നെ നമുക്കു ഒരു നിലം വെണമെന്നു ഇച്ശ ഉണ്ടായിരിക്കയും അതു വിലകൊടുത്തല്ലാതെ കിട്ടാതെ ഇരിക്കയുംചെയ്യുമ്പൊൾ നമുക്കു അതിൽ നിന്നുണ്ടാകുന്ന പ്രയൊജനത്തിനു തക്കവണ്ണം നാംഅതിനു വിലകൊടുക്കുന്നതിനു അനുവദിക്കുന്നു.

അതുകൊണ്ടു നിലങ്ങൾക്കു താല്പൎയ്യപ്പെടുന്നത കൃഷിചെയ്തു വിളവു എടുത്തുകൊള്ളാമെന്നുവച്ചിട്ടാകുന്നു. പാട്ടംകൊടുക്കുന്നത, അതുകൂടാതെനിലങ്ങൾ കിട്ടായ്കകൊണ്ടാകുന്നു. അറെബിയായിലുള്ള ഊഷരഭൂമികളിൽ നിലംവെറുതെകിട്ടുന്നതായിരിക്കും. എന്നാൽ അതിൽ വിളവുണ്ടാകായ്കകൊണ്ടു ആരും അതിനെ ആഗ്രഹിക്കുന്നില്ല. എന്നാൽ അമ്മരിക്കായിൽ വെട്ടിതെളിക്കാത്തതായുള്ള അനെകംഭാഗങ്ങളിൽ വളമുള്ളതായും ധാരാളമായി വിളവുണ്ടാകാവുന്നതായും ഉള്ളനിലം വെറുതെകിട്ടുന്നതായിരിക്കാം. എങ്കിലും അവിടെ നങ്ങൾ ചുരുക്കവും നിലം അനവധിയും ആക

കൊണ്ടു ആക്കെങ്കിലും വെട്ടിത്തെളിക്കാൻ മനസ്സു ള്ളടത്തൊളം ഭൂമി എടുത്തുകൊള്ളാവുന്നതാകു ന്നു. അതുകൊണ്ടു മററുദെശങ്ങളിൽ വിളവുണ്ടാ കുന്നഭൂമി ദുല്ലഭയാകകൊണ്ടത്രെ വിലയുള്ളതാ യിരിക്കുന്നു. അമ്മരിക്കാദെശത്തെ അരണ്യങ്ങളി ൽ ഭൂമി വിലയുള്ളതാകുന്നില്ല. അതു അറെബി യായിലെ ഊഷരഭൂമികളെപ്പൊലെ വിളവുണ്ടാ കാത്തതുകൊണ്ടല്ല. കിന്തു, ഭൂമി ഏറ്റവും ഫലവതി യാണെങ്കിലും ആവശ്യക്കാര കുറച്ചും ഭൂമി അധി കവും ഉള്ളതുകൊണ്ടാകുന്നു. എന്നാൽ നൂതനമാ യി ജനവാസം തുടങ്ങീട്ടുള്ള അമ്മരിക്കായിലെ ചില ഭാഗങ്ങളിലും ഭൂമി വെട്ടിത്തെളിക്കപ്പെടുക യും സമീപത്ത റൊട്ടുകൾ ഉണ്ടാക്കപ്പെടുകയുംചെ യ്യാൽ അതിനെവാങ്ങിക്കുന്നതിനും അതിനു പാട്ടം കൊടുക്കുന്നതിനും അനെകംപെർ മനസ്സുള്ളവരാ യിതീരുന്നു. വനമദ്ധ്യത്തിങ്കൽഭൂമി വെറുതെലഭി ക്കുന്നതായിരിക്കാം. അതിനെകൃഷിക്ക ഉപയൊഗ മുള്ളതാക്കിചെയ്യുന്നതിനു അതിലുള്ള വൃക്ഷങ്ങളെ ഒക്കെയും മുറിച്ചുകളയണം. അതിൽ ധാന്യങ്ങൾ ഉണ്ടായാൽ അവയെ വിൽക്കുന്നതിനും ആവശ്യ പ്പെട്ട പദാൎത്ഥങ്ങളെ വാങ്ങിക്കുന്നതിനും ഒരുവെള രണ്ടും മൂന്നുംദിവസം അകലെയുള്ള അങ്ങാടികളി ൽ പൊകയും വെണ്ടിവരും.

എന്നാൽ ജനസംഖ്യ വൎദ്ധിക്കുന്നക്രമത്തിനു ഭൂ മിദുല്ലഭമായിതീരുമ്പൊൾ ജന്മികൾക്കു പാട്ടംക്രു

മെണ ക്രൂടതലായികിട്ടുന്നതാണ. ഇതു മുമ്പിൽപ റഞ്ഞിട്ടുള്ളതുപൊലെ ഉപയൊഗമുള്ള വസ്തുക്കൾക്കൊക്കയും ദൗൎല്ലഭ്യംഉണ്ടാകുമ്പൊൾ വിലക്രൂടുന്നതുകൊണ്ടാകുന്നു. മനുഷ്യന്റെ പ്രാണരക്ഷക്കു ആവശ്യകങ്ങളായ സാധനങ്ങൾ നിലത്തിൽ ഉണ്ടാകകൊണ്ടാകുന്നു അതിനുപാട്ടം കൊടുക്കപ്പെടുന്നതെന്നു ചിലർവിചാരിക്കുന്നു. എന്നാൽ അവർ വിലകൊടുക്കാതെ എല്ലാവൎക്കും ലഭിക്കുന്ന വായു, ആഹാരംപൊലെതന്നെ പ്രാണരക്ഷക്കു ആവശ്യകമാണെന്നും അതുകൊണ്ടു വിലകൊടുക്കാതെ ലഭിക്കുന്ന യാതൊരു പദാൎത്ഥത്തിനും ആരും വില കൊടുക്കുന്നതല്ലെന്നും ഉള്ളവാസ്തവത്തെ വിചാരിക്കുന്നില്ല.

ജന്മികൾ നിലത്തിൽ വളമിടുകയും മറ്റും ചെയ്തു അതിനെ കൃഷിക്കു ഉപയൊഗമുള്ളതാക്കിതീൎക്കുന്നതിനായി ചെയ്തിട്ടുള്ളവ്യയത്തെ ഉദ്ദെശിച്ചാകുന്നു അവൎക്കു പാട്ടംകൊടുക്കപ്പെടുന്നതെന്നും ചിലർ വിചാരിക്കുന്നു. ജന്മികൾ അനെകം നിലങ്ങളിൽ ഇപ്രകാരം വളരെ ധനം ചിലവുചെയ്തിരിക്കാം. പാട്ടംകിട്ടുമെന്നുള്ളബൊധം ഇല്ലെങ്കിൽ അവർ ഇപ്രകാരം ചിലവുചെയ്കയും ഇല്ല. എന്നുവച്ചിട്ടു ഠരം ചിലവാണ പാട്ടംകൊടുക്കപ്പെടുന്നതിനു കാരണംഎന്നു പറയാൻപാടില്ല. എന്തുകൊണ്ടെന്നാൽ അവർ ഭൂമിയെ നന്നാക്കുന്നതിനു എത്രതന്നെ ചിലവുചെയ്തിരുന്നാലും അതിനെ

മെലും അധികം വിളവുള്ളതാക്കിച്ചെയ്യില്ലെങ്കിൽ അതിന്ന കൂടുതൽപാട്ടംകിട്ടുന്നതല്ല. ഏതദ്വിപരീതമായി ഒരുത്തൻ ഒരുനിലംനന്നാക്കുന്നതിന്ന യാതൊരു ചിലവും വെണ്ടിവന്നില്ലെങ്കിലും അതിൽ ഏറ്റുപദാൎത്ഥവും ഉണ്ടാകയും അതു ദുൎല്ലഭമായിരിക്കയുംചെയ്യുമ്പോൾ ആ ഭൂമിക്ക എപ്പൊഴും പാട്ടം കിട്ടുന്നതായിരിക്കും. ഇംഗ്ലാണ്ടിൽ ചിലഭാഗങ്ങളിൽ യാതൊരുധാന്യവും ചെയ്യപ്പെടാതെ വിസ്തീൎണ്ണമുള്ളായ മെച്ചിൽസ്ഥലങ്ങൾഉണ്ട. അവിടെ കന്നുകാലികൾക്ക മെച്ചിലിന്ന ധാരാളം പുല്ലുണ്ടാകുന്നു. അതിനാൽ അവയ്ക്കു പാട്ടംകൊടുക്കപ്പെടുന്നു.

പുനശ്ച, സമുദ്രതീരത്തിൽ ചിലഭാഗങ്ങളിൽ ഒരുവകപ്പുല്ലുകൾ ഉണ്ടാകുന്നപാറകൾ ഉണ്ട ആ പുല്ലുകൾ അറുത്തുകൊണ്ടുപൊയി ഉണക്കിഎരിച്ചു ഭസ്മമാക്കി ആ ഭസ്മം കണ്ണാടിയും സൊപ്പും ഉണ്ടാക്കുന്നതിന്ന ഉപയൊഗിക്കപ്പെടുന്നു. ജനങ്ങൾ ഠരം പാറകളെ പാട്ടത്തിന്നഏറ്റു അവയിലുള്ള പുല്ലുകൾ അറുത്തുകച്ചവടംചെയ്യുന്നു. അപ്പോൾ ഭൂമിയിൽ ആഹാരസാധനങ്ങൾ ഉണ്ടാകുന്നതുകൊണ്ടൊ അതിനെകൃഷിക്ക ഉപയൊഗപ്പെടുത്തുന്നതിനായി ചെയ്യുന്നവ്യയംകൊണ്ടൊ അല്ല പാട്ടം കൊടുക്കപ്പെടുന്നതെന്ന ഇതിനാൽ ബൊധപ്പെടുന്നുവല്ലൊ. എന്തുകൊണ്ടെന്നാൽ, ഭക്ഷണസാധനങ്ങൾഒന്നും ഉണ്ടാകാത്തവയും ഒരിക്കലും കൃഷി

ചെയ്യപ്പെട്ടിട്ടില്ലാത്തതായും അതിനുപാടില്ലാത്തവയും ആയ ഒരം പാറകൾക്കും പാട്ടം കൊടുക്കപ്പെട്ടുന്നുണ്ടല്ലൊ.

ചിലസ്ഥലങ്ങളിൽ യാതൊരുവിളവും ഉണ്ടാകയില്ലെങ്കിലും സ്ഥിതിഭെദംകൊണ്ടു അവയ്ക്കു ചിലപ്പോൾ പാട്ടംകൊടുക്കപ്പെടും. എങ്ങനെഎന്നാൽ, വള്ളത്തിനെവലിച്ചുവയ്ക്കുന്നതിനും വലകളെ വിരിച്ചുണക്കുന്നതിനും കുടിലുംമററും കെട്ടുന്നതിനും സൗകര്യമുള്ളതായി സമുദ്രതീരത്തിൽ ഒരു സ്ഥലത്തിനു ഒരു മുക്കുവൻ പാട്ടംകൊടുക്കുന്നതായിരിക്കും.

ധാന്യങ്ങൾക്കും മററുപദാൎത്ഥങ്ങൾക്കും വിലക്കൂടുന്നതു പാട്ടത്തിനു അധിക്യംഉണ്ടാകുന്നതുനിമിത്തമാണെന്നു ചിലര വിചാരിക്കുന്നതഎത്രയും അസംഗതമാകുന്നു. ധാന്യങ്ങൾക്കുവില അധികമാകുന്നതിനുകാരണം പാട്ടത്തിന്റെക്കൂടുതൽ അല്ല. പ്രത്യുത, ധാന്യങ്ങൾക്കും മററു പദാൎത്ഥങ്ങൾക്കും വിലക്കൂടുന്നതുനിമിത്തം പാട്ടത്തിനു കൂടുതൽസംഭവിക്കുന്നു. പാട്ടംനിമിത്തമായി ധാന്യങ്ങൾക്കു കുറവുവരുന്നില്ലാഎന്നുള്ളതു സ്പഷ്ടമാകുന്നു. ധാന്യങ്ങളുടെവിലക്കു ന്യൂനാധിക്യഭാവം ഉണ്ടാകുന്നത അവയുടെ സൗലഭ്യദൗൎല്ലഭ്യങ്ങളെ അനുസരിച്ചാകുന്നു. ജന്മികൾ എല്ലാവരും അവൎക്കു വരവുള്ള പാട്ടം ഒന്നുപാതികുറയ്ക്കുന്നതിനു സമ്മതിച്ചാലും നിലങ്ങളുടെ പരിമാണവും അവയിലുണ്ടാകുന്ന

വിളവും പൂൎവ്വസ്ഥിതിയിൽതന്നെഇരിക്കും. ധാന്യ ങ്ങളെവാങ്ങിച്ച ഉപഭൊഗംചെയ്യുന്നവരുടെ സം ഖ്യയ്ക്കും ഭെദംഉണ്ടാകയില്ല. അതുകൊണ്ടു പാട്ട ക്കാരന്ന അവന്റെധാന്യത്തിന്ന മുമ്പിലത്തെപ്പൊ ലെതന്നയെ വിലകിട്ടുന്നതായിരിക്കും. എന്നാൽ ഭെദംഇത്രമാത്രമെഉള്ളു പാട്ടക്കാരന്ന സമ്പത്തു കൂടുകയും ജന്മിക്കു അത്രയ്ക്കുംകുറയുകയും ചെയ്യും. മറ്റുള്ളവൎക്കു മുമ്പിലത്തെക്കാൾഅധികമായി യാ തൊരുഗുണവും സിദ്ധിക്കുന്നതല്ല.

പാട്ടത്തിന്ന കുറവുണ്ടായാൽ പാട്ടക്കാരതങ്ങളു ടെ വെലക്കാൎക്കു അധികം കൂലികൊടുക്കുന്നതിന്ന ശക്തന്മാരായിരിക്കുമെന്ന ചിലര പറയുന്നു. എ ന്നാൽ അങ്ങിനെപറയുന്നവര കൂലിക്കും സമ്മാന ത്തിനും തമ്മിലുള്ളവ്യത്യാസത്തെ വിചാരിക്കുന്നി ല്ല. കൂലിനിയതകാലത്തെക്കു വെലചെയ്യുന്നതി ന്നവെണ്ടി ഒരുത്തന്ന കൊടുക്കുന്നതാകുന്നു. ധാന്യ ത്തിന്റെവില യഥാസ്ഥിതമായിരിക്കുന്ന കാലമ ത്രയും പാട്ടക്കാരൻ ധനികനായിഎന്നുവച്ചിട്ടു ത ന്റെവെലക്കാരന്ന അധികകൂലികൊടുക്കെണ്ടിവ രുന്നതല്ലെല്ലൊ. ഒരുത്തൻ ധനികനായിരുന്നാ ൽ അവന്ന വെലക്കാൎക്കൊ കച്ചവടക്കാൎക്കൊ മറ്റു ആൎക്കെങ്കിലുമൊ തനിക്കുമനസ്സുണ്ടെങ്കിൽ സമ്മാ നംകൊടുക്കാവുന്നതാകുന്നു. എന്നാൽ അവൻ ധ നികനാണെന്നുവച്ചിട്ടു അവൻവാങ്ങിക്കുന്നവസ്തു ത്തിന്ന വിലകൂടുതലാകയില്ല. അവന്റെ ദയാ

ശീലമൊ ധൎമ്മബുദ്ധിയൊകൊണ്ടു അവനതൊ ന്നിയാൽ ചരക്കകച്ചവടക്കാരന ആ വസ്ത്രത്തിന ഇരട്ടി വിലകൊടുക്കാം. പരന്തു, ആ വസ്ത്രത്തി ൻെറ ക്രമമായുള്ള വിലയിൽ അധികംകൊടുക്കു ന്നത സമ്മാനംഎന്നെ വച്ചാൻപാടൊള്ളു. ഒരു പാട്ടക്കാരൻ ധനികനായിരിക്കുന്നതു നിമിത്തം വെലക്കാരന അധികം കൂലി കൊടുക്കെണ്ടതില്ല. തനിക്കമനസ്സുണ്ടെങ്കിൽ അവനഎന്തെങ്കിലും സ മ്മാനംകൊടുക്കാവുന്നതാകുന്നു.

അതുകൊണ്ടു പാട്ടക്കാൎക്ക സമ്പത്തുകൂടുകയും ജ ന്മികൾക്ക കുറയുകയും ചെയ്യുന്നതുനിമിത്തം കൂലി ക്കയാതൊരുഭെദവും ഉണ്ടാകുന്നതല്ലെന്ന സ്പഷ്ട മാകുന്നുവല്ലൊ. പാട്ടക്കാരനമനസ്സുണ്ടെങ്കിൽ സ മ്മാനിക്കുന്നതിന അധികംധനം ഉണ്ടായിരിക്കും. ജന്മിക്ക കുറച്ചെ ഉണ്ടായിരിക്കു. അതിനാൽ അ ധികംകൂലികൊടുക്കപ്പെടും എന്ന വിചാരിക്കാൻ സംഗതിയില്ല.

പാട്ടംഒക്കെയും നിറുത്തൽചെയ്തു പാട്ടക്കാർ കൃ ഷിചെയ്തുവരുന്നനിലങ്ങൾക്ക യാതൊന്നുംകൊടു ക്കെണ്ടാഎന്നുവന്നാൽ ആയതുഒരുത്തൻെറനിലം അപഹരിച്ചമറെറാരുത്തന കൊടുക്കുന്നതിനശരി യായിരിക്കും. അതിനാൽ ഒരുത്തൻ ദരിദ്രനും മ റെറാരുത്തൻ സമ്പന്നനും ആയിതീരുംഎന്നല്ലാ തെ അതുകൊണ്ടു ധാന്യത്തിൻെറവിളവിനും അ തിൻെറവിലക്കും യാതൊരുഭെദവും ഉണ്ടാകുകയി

ല്ല. അഥവാ പാട്ടത്തിനു കുറവുചെയ്യു ഇത്രപറക്കാണ്ടത്തിനു ഇത്ര പാട്ടമെകൊടുക്കെണ്ടു എന്നും നിലം ജന്മിയുടെവകയായിതന്നെ ഇരിക്കെണമെന്നും ഒരു ചട്ടം ഉണ്ടായാൽ ജന്മി തന്റെ നിലത്തെ പാട്ടക്കാരനെ എല്പ്പിക്കാതെ തനിയ്ക്കു കൃഷിചെയ്യാൻ ആരംഭിക്കുന്നതായിരിക്കും.

ഇതു ചിലദെശങ്ങളിൽ സാധാരണമായിട്ടുള്ളനടപ്പാകുന്നു. എന്നാൽ അങ്ങിനെയുള്ള ദെശങ്ങളിൽ, കൃഷിവെലകളിൽ പരിചിതന്മാരായിരിക്കുന്ന പാട്ടക്കാർ നിലങ്ങൾ കൃഷിചെയ്യുവരുന്ന ദെശങ്ങളിലെപ്പൊലെ, അത്രപുഷ്ടിയായി കൃഷി നടക്കുയില്ല.

ഇപ്പൊൾ പറഞ്ഞതുകൊണ്ടു ജന്മികൾക്കു പാട്ടംകൊടുക്കുന്നത ജനസമുദായത്തിനു ക്ലെശമുള്ളതെന്നു വിചാരിക്കുന്നത തെറ്റാണെന്നും അതിനെ നിറുത്തൽചെയ്യുാൽ നെല്ലു അധികം ഉണ്ടാകയൊ വിലക്കുസഹായംവരികയൊചെയ്യുന്നതല്ലെന്നും സ്പഷ്ടമാകുന്നുവല്ലൊ. ഒരുജന്മിതനിക്കുവരവുള്ള പാട്ടംകൊണ്ടാണെ ഉപജീവനം കഴിക്കുന്നു എന്നും ആ പാട്ടം പാട്ടക്കാൎക്കു ഒരുക്ലെശകരമാണെന്നും പറയുന്നതു ശരിയല്ല. ഒരുപാട്ടക്കാരൻ കൊടുക്കുന്നപാട്ടം ഒരു പ്രായശ്ചിത്തംചെയ്യുന്നതുപൊലെ, തനിക്കുയാതൊരു പ്രയൊജനവും ഇല്ലാതെ തന്റെ ധനത്തിൽ ഒരുഭാഗത്തെ വൃഥാഒരുത്തനു കൊടുക്കുകയല്ല. ആയതു വിലയ്ക്കൊ കൂലിയ്ക്കൊ

വാങ്ങിക്കുന്നപദാൎത്ഥങ്ങൾക്കു കൊടുക്കുന്നതുപൊലെ അത്രെ ആകുന്നൊള്ളു. നിലംഅവന്റെതനതല്ല. അതിനു അവൻ പാട്ടംകൊടുക്കുന്നത ഒരു മണ്വെട്ടിവാങ്ങിച്ചാൽ അതിനുവിലകൊടുക്കുന്നതുപൊലെയൊ, കൂലിക്കു ഒരുകാളയെവാങ്ങിച്ചാൽ അതിനു കൂലികൊടുക്കുന്നതുപൊലെയൊ, അതിനെകൃഷിചെയ്തു അതിൽനിന്നുംഉണ്ടാകുന്ന അനുഭവത്തെപറ്റുന്നതിനാകുന്നു. ജന്മിഗുണവാനായിരുന്നാൽ അവൻ തനിക്കു വരവുള്ളധനത്തെ വെണ്ടുംപ്രകാരംചിലവുചെയ്കയും അതിനാൽ ജനസമുദായത്തിന്റെ പ്രയൊജനത്തിനു ഹെതുഭൂതനായിരിക്കയും ചെയ്യും. ഒരുകച്ചവടക്കാരനും അങ്ങനെതന്നെ. എന്നാൽ പണം പാട്ടക്കാരുടെയൊ ക്രെതാക്കന്മാരുടെയൊവകയല്ലാത്തതുകൊണ്ടു ജന്മിയൊ കച്ചവടക്കാരനൊ തന്റെധനത്തെ ഇന്നവിധം വിനിയൊഗിക്കെണമെന്നു അവരാൽ ഉപദെഷ്ടവ്യമാകുന്നില്ല. നിലങ്ങൾ കുടിയാനവന്മാരുടെവകയല്ലാതെദെവസ്വംവകയൊ ധൎമ്മവകയൊ ആയിരുന്നാലും ഒരുജന്മിയുടെവകയായിരുന്നാലത്തെപൊലെതന്നെ ആദെവസ്ഥകാൎയ്യങ്ങളുടെയൊ ധൎമ്മകാൎയ്യങ്ങളുടെയൊ വകക്കായിട്ടുള്ള ചിലവ ആ പാട്ടക്കാരനും ജനസമുദായത്തിനും യാതൊരു ഭാരത്തിനും ഇടയാകുന്നതല്ല.

ചിലരചസ്സുകളെ മുഴുവനുംശെഷക്കാൎക്കു കൊ

ടുക്കാതങ്ങാതിൽ ഒരുഭാഗം ദൈവസ്വംവകക്കൊ ധ
ൎമ്മംവകക്കൊത്തയികൊടുക്കാറുണ്ട. അങ്ങനെകൊ
ടുക്കുന്നത ജനൊപകാരം സിദ്ധിക്കുന്നഒരു ധൎമ്മ
കാൎയ്യത്തിനായിട്ടായിരുന്നാൽ അതുകൊണ്ടു ജന
സമുദായത്തിന്ന ലാഭംഉണ്ട. ഏതുവിധത്തിലായാ
ലും നഷ്ടംഇല്ല. ആവസ്തുഇങ്ങനെ ഒരുധൎമ്മകാൎയ്യ
ത്തിനായി കൊടുക്കപ്പെട്ടിരുന്നില്ലെങ്കിൽ അതുഒ
രുകുട്ടിയാനവൻെറ താനതായിരിക്കയും അവൻ
അതിൽനിന്നും വരവുള്ളമുതലിനെ ഇഷ്ടാനുരൊ
ധെന ചിലവിടുകയും ചെയ്യും. ഒരുപാട്ടക്കാരൻ
കൊടുക്കുന്നപാട്ടം കൊണ്ടല്ലല്ലൊ ഒരുജന്മിത
ൻെറകാലക്ഷെപം നിൎവ്വഹിക്കുന്നത. അതുപൊ
ലെതന്നെ ഇങ്ങനെയുള്ള വസ്തുക്കളുടെപാട്ടക്കാ
രൻതാനായിട്ടു ആധൎമ്മകാൎയ്യത്തെ നടത്തുന്നുഎ
ന്നു വിചാരിപ്പാനില്ല. ആധൎമ്മകാൎയ്യത്താൽ യാ
തൊരുപ്രയൊജനവും സിദ്ധിക്കാത്തതിനെ ക്കുറിച്ച
അവന്ന ക്ലെശിപ്പാനും ഇടയില്ല.

ജനൊപകാരത്തിനായി ഒരുത്തൻ ഒഴിഞ്ഞു
കൊടുത്തിട്ടുള്ള നിലത്തിൽനിന്നും വരുന്നമുതലി
നാൽ സംരക്ഷിക്കപ്പെടുന്ന ഒരുപള്ളിക്കൂടം ആ
നിലത്തിൻെറ പാട്ടക്കാരൻെറ വീട്ടിൽനിന്നുംഅ
കലെ ആയിസംഭവിച്ചാൽ അവന്നുതൻെറ പുത്ര
ന്മാരെആപള്ളിക്കൂടത്തിൽ അയച്ചവിദ്യാഭ്യാസം
ചെയ്യിപ്പിക്കാൻ പാടുണ്ടാകയില്ല. എന്നാൽഅവ
ന്നതിനെ ക്കുറിച്ചസങ്കടപ്പെടുവാൻ ഹെതുവി

ല്ല. എന്തുകൊണ്ടെന്നാൽ അവന്റെ പാട്ടം കൊടുക്കു ന്നതു തന്റെ കുഞ്ഞുങ്ങളെ ആ പള്ളിക്കൂടത്തിൽ പഠിപ്പിക്കുന്ന വകക്കായിട്ടല്ലല്ലൊ; കിന്തു ആ നിലത്തിനെ അനുഭവിക്കുന്ന വകക്കായിട്ടാകുന്നു. ദൈവഗത്യാ പള്ളിക്കൂടം അവന്റെ വീട്ടിന്നു സമീപമായിരുന്നെങ്കിൽ തന്റെ ഭാഗ്യം എന്നെ വിചാരിപ്പാനൊള്ളു. പള്ളിക്കൂടം വക നിലത്തിന്നു പാട്ടം കൊടുക്കുന്നു എന്നതിനാൽ ഇതര ജനങ്ങളെ അപെക്ഷിച്ചു അധികമായി അവന്നു ആ പള്ളിക്കൂടത്തിൽ ഒരു അവകാശവും സിദ്ധിക്കയില്ല. എന്തെന്നാൽ, ആ പള്ളിക്കൂടം സംരക്ഷിക്കപ്പെടുന്നതു അവന്റെ തന്നെ ചിലവിനാലല്ലല്ലൊ.

നിലം ദെവസ്വം വകയൊ സത്രം വകയൊ ചികിത്സാശാലവകയൊ പാഠശാലവകയൊ മറ്റേതു വകയൊ ആയിരുന്നാലും ഇപ്രകാരം തന്നെ.

ദെവസ്വം വകയൊ സത്രം വകയൊ ആയ ചില നിലങ്ങൾക്കു അധികപ്പാട്ടം കൊടുക്കേണ്ടി വരും. എന്നാൽ അവസ്തു അത്രയും വില കുറയുന്നതായിരിക്കും. അപ്പൊൾ ആ പാട്ടക്കാരനു ആ ദെവസ്വത്തിൽ നിന്നൊ സത്രത്തിൽ നിന്നൊ യാതൊരു പ്രയൊജനവും ഇല്ലെങ്കിലും അതിന്റെ വകക്കായി ആ കൂടുതൽ പാട്ടം കൊടുത്തെ തീരു. അതും അവനു ഒരു ഭാരമെന്നു വിചാരിപ്പാനും ഇല്ല. എന്തെന്നാൽ ആ വസ്തുവിന്നു അത്രയും വില കുറച്ചെ കൊടുത്തിട്ടുള്ളല്ലൊ.

അതുകൊണ്ടു ദെവസ്വം വകക്കൊ സത്രംവക ക്കൊ കൊടുക്കപ്പെട്ടിട്ടുള്ള വസ്തുകാൾ ഏതു വിധ മായപാട്ടം ഉള്ളവയായിരുന്നാലും ആപാട്ടംകൊ ടുക്കുന്നത വസ്തുതഃ ഒരുത്തനും നഷ്ടത്തിന്ന കാരണ മാകാത്തതിനാൽ അതു ജനസമുദായത്തിനൊ ഒ രുത്തന്ന പ്രത്യെകമൊ ഭാരമായിഗണിക്കപ്പെ ടുവാനില്ല.